Registered No. M—770.

198

പുസ്തകം ൧൮]                    [ലക്കം ൧
൧൯൦൯—൩ ൧൦൮൪ മകരം

# മലങ്കര ഇടവക പത്രിക.

## മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്‌വാൻ സംഗതി വരരുതു്.
[illegible]

സംഗതി [illegible]



Mar Thoma Press,
Kottayam.

പ്രസിദ്ധകൻ റി. ജീ. കൊച്ചുമ്മൻ.

"പുണ്യവാന്മാരോടുള്ള അപേക്ഷയെ സംബന്ധിച്ചുള്ള റോമ്മാ ഉപദേശം" വ്യൎത്ഥമാണെന്നു അംഗ്ലിയാമതസംഗതിയിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥന അംഗ്ലിയാസഭയിൽ ഉണ്ടാകാൻ പാടില്ലെന്നു നമ്മുടെ താരകാധിപർ പറയുന്നു. "ഉപദേശസംബന്ധമായ കാൎയ്യങ്ങൾക്കു അടിസ്ഥാനം വേദപുസ്തകവും വേദപുസ്തകത്തിന്റെ സത്യവ്യാഖ്യാനം ക്രിസ്തീയ പാരമ്പൎയ്യവുമാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു" എന്നു യെരുനായ പാത്രിയൎക്കീസിനെ അറിയിക്കണമെന്നു ആൎച്ചുബിഷോപ്പിന്റെ അദ്ധ്യക്ഷതയിൻകീഴ മേൽപ്പറഞ്ഞ കൊൻവൊക്കെഷ്യൻ പാസ്സാക്കിയിരിക്കുന്നു. (ടി- ക്രൊനിക്കൾസ് ടി- പുറം) ഇങ്ങനെ വിശ്വസിക്കുന്നതു അംഗ്ലിയാ സഭയുടെ ഉപദേശമാണെന്നു താരകയെ ഇവിടെ അംഗ്ലീയർ എന്നു ഭാവിക്കുന്ന കൂട്ടരൊ സമ്മതിക്കുമൊ. ഇല്ലെന്നാണ് ഞങ്ങളുടെ വിശ്വാസം. വേദവ്യാഖ്യാനത്തിനു അടിസ്ഥാനം ക്രിസ്തീയപാരമ്പൎയ്യമാണെന്നു അംഗ്ലിയാസഭയുടെ പ്രാതിനിദ്ധ്യം വഹിക്കുന്ന യോഗവും ആൎച്ചുബിഷോപ്പും സമ്മതിക്കുന്നുണ്ടെങ്കിൽ അതു ആ സഭയുടെ ഉപദേശമല്ലെന്നു പറയാമോ. ഇതിൽ അംഗ്ലിയാഉപദേശം ഏതാണ്. ആൎച്ചുബിഷോപ്പ് പ്രതിനിധിസഭയും പറയുന്നതൊ തിരുവിതാംകൂറിലെ ഈ മൂലയിൽ ൦ വട്ടത്തിൽകിടക്കുന്ന അംഗ്ലിയർ പറയുന്നതൊ ഏതിനെയാണ ആധാരമായി എടുക്കേണ്ടതു. താരക സമ്മതിച്ചില്ലെങ്കിലും സാമാന്യബുദ്ധികൾ ആൎച്ചുബിഷോപ്പും യോഗവും പറയുന്നതിനെ മാത്രമെ സ്വീകരിക്കയൊള്ളു. അതിനാൽ ഇവിടെ കാണുന്നവർ അംഗ്ലിയാ ഉപദേശങ്ങളുടെ ശരിയായ പ്രാതിനിദ്ധ്യംവഹിക്കുന്നവരല്ലെന്നു തീൎച്ചയാണ്.

ഇനി പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥനയെക്കുറിച്ചു പറയട്ടെ. വേദവാക്യവ്യാഖ്യാനത്തിനു അടിസ്ഥാനം പാരമ്പൎയ്യമാണെന്നുള്ളതു അംഗ്ലിയാ ഉപദേശമായി വിശ്വസിക്കുന്ന ആൎച്ചുബിഷോപ്പിനോടും പ്രതിനിധിസഭയോടും ഐക്യതയിൽ ഇരിക്കുന്ന [illegible] ബിഷോപ്പ തന്റെ കീഴുള്ള ഇടവകകളിൽ ഒരുപ്രത്യേക [illegible] പ്രയോഗിക്കാൻ പരസ്യം ചെയ്ത പ്രാൎത്ഥനയുടെ ഒരുഭാഗം [illegible] ഞങ്ങളുടെ കൎത്താവായ യേശുക്രിസ്തുവാകുന്ന ദൈവത്തിന്റെ [illegible]മാതാവായ വിശുദ്ധ മറിയമേ! ഞങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്ക. എല്ലാ വിശുദ്ധ ദൂത[illegible]ന്മാരും അനുഗ്രഹിക്കപ്പെട്ട ആത്മാക്കളുടെ [illegible] അപേക്ഷിക്ക. എല്ലാ വിശുദ്ധ പിതാക്കന്മാരും [illegible]ന്മാരും രക്തസാക്ഷികളും സ്വൎഗ്ഗസൈന്യങ്ങളുമേ, ഞങ്ങൾക്കു[illegible] അപേക്ഷിക്ക". (ലിവിങ്ങ് ചൎച്ച് ൧൯൦൬- എപ്രിൽ ൨൪-നോക്കുക) അംഗ്ലിയാസഭക്കു പരിശുദ്ധന്മാരോടുള്ള അപേക്ഷ വെറുപ്പാണെങ്കിൽ ഇടവകകൾതോറും ഈ പ്രാൎത്ഥന ഉപയോഗിപ്പാൻ ആജ്ഞാപിച്ചതു എങ്ങനെ.

താരക പറയുന്നതുപോലെ അംഗ്ലിയാമതസംഗതിയിൽ പരിശുദ്ധന്മാരോടുള്ള അപേക്ഷയെ കുറ്റംവിധിച്ചിട്ടില്ല. പരിശുദ്ധന്മാരോടുള്ള അപേക്ഷയെക്കുറിച്ചുള്ള റോമ്മാ ഉപദേശത്തെയാണ് ആക്ഷേപിച്ചിരിക്കുന്നതു. അതിന്റെ വ്യത്യാസം താരകാധിപൎക്കു മനസ്സിലായിട്ടില്ലെങ്കിൽ ഡാക്തർ മൊർട്ടിമേറിന്റെ കാതൊലിക്ക ഫെയിത്ത്, പ്രാക്ക്റ്റീസ്, "എന്ന പുസ്തകം വായിച്ചുനോക്കട്ടെ.

കൽക്കത്തായിലെ വൈദീകകോളെജിൽ അംഗ്ലിയാമതസംഗതി പഠിപ്പിക്കുന്നുണ്ടെങ്കിൽ ഇങ്ങനെയാണ് പഠിപ്പിക്കുന്നതെന്നു താരക അറിഞ്ഞുകൊള്ളട്ടെ.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൮ | ൧൯൦൯ മകരം | ലക്കം ൧

## സുറിയാനിസഭയും ഡാക്ടർ ബുക്കാനാൻ അവർകളും.

റാന്നി.

സുറിയാനിക്കാരുടെ ഒരു പള്ളി.

നവംബർ ൧൨. ൧൮൦൩.

ഈ ഭാഗത്തുള്ള മറ്റു പള്ളികളിൽനിന്നു ഏറ്റവും ദൂരെയായി നദിതീരത്തു പാറകൊണ്ടു നിറഞ്ഞ ഒരു കുന്നിന്മേൽ ആണ് ഈ പള്ളി സ്ഥാപിക്കപ്പെട്ടിരിക്കുന്നതു. ഇവിടുത്തെ ആ പുരോഹിതന്മാരുടെ പേരുകൾ ലൂക്കോസു എന്നും മത്തായി എന്നും ആകുന്നു. പ്രധാനപ്പെട്ട അയ്മേനികളുടെ പേരുകൾ ഏബ്രഹാം, ജോർജ്ജു, തോമ്മാ, പീലിപ്പോസു എന്നാകുന്നു. ചില പുരോഹിതന്മാർ എന്റെ കൂടെ പള്ളികൾതോറും സഞ്ചരിക്കുന്നുണ്ടു. ഞാൻ ഇപ്പോൾ എട്ടു (൨൨) പള്ളികൾ സന്ദർശിച്ചിരിക്കുന്നു. ഞാൻ ഇപ്പോൾ ഹിന്തുക്കളുടെ രാജ്യത്താണ് എന്നു അശേഷം തോന്നുന്നില്ല. ചിലപ്പോൾ ഒക്കെ നദിതീരത്തു ഓരോ ക്ഷേത്രങ്ങൾ മാത്രം കാണുന്നുണ്ടു. അനേകം പള്ളികളിലെ മണികൾ മണിമാളികയിൽ വയ്ക്കാതെ പള്ളിക്കകത്തു വച്ചിരിക്കുന്നതായിട്ടാണ് കണ്ടതു. ഹിന്തുക്ഷേത്രങ്ങളുടെ സമീപം പള്ളികൾ ഉണ്ടായിരിക്കുമ്പോൾ മണിയുടെ ഉച്ചത്തിൽ ഉള്ള നാദം അവരുടെ ദേവനെ ഭയ[illegible] എന്നു പറഞ്ഞു ഹിന്തുക്കൾക്കു ഇഷ്ടമില്ലാതിരിക്കുന്നതിനാ[illegible]കാരം മണികൾ മണിമാളികയിൽ വയ്ക്കാതെ പള്ളിക്ക[illegible]ത്തു സൂ[illegible]ക്ഷിച്ചുവരു[illegible]: ശരീരശുദ്ധിക്കും ആരോഗ്യരക്ഷക്കും ആയി ക്ര[illegible]ക്കുടെ സ്നാനം ചെ[illegible]ന്നതിലും സസ്യാദികൾ ഭക്ഷണപദാർത്ഥങ്ങൾ ആയി ഉപയോഗിക്കുന്നതിലും സുറിയാനിക്രിസ്ത്യാനികൾ ഹിന്തു ആചാരങ്ങളെ അനുഷ്ഠിച്ചുപോരുന്നു എന്നു തോന്നുന്നു.

ഞാൻ ഞായറാഴ്ച പള്ളിയിലെ ദിവ്യശുശ്രൂഷയിൽ സംബന്ധിച്ചു. അവരുടെ തക്സാ പഴയ കാലങ്ങളിൽ അന്ത്യോഖ്യാ പാത്രിയക്കീസിന്റെ പള്ളികളിൽ ഉപയോഗിച്ചുവന്ന തക്സാ ആണ്. പ്രാർത്ഥനകളുടെ ഇടയ്ക്കു എല്ലാവരും മൌനമായിരിക്കുന്ന ചില സമയങ്ങൾ ഉണ്ടു. അപ്പോൾ പുരോഹിതന്മാർ ചെറിയ ശബ്ദത്തിലും ആളുകൾ അവരവൎക്കു വേണ്ടിയും പ്രാർത്ഥിക്കുന്നു. ഈ നിശ്ശബ്ദ സമയങ്ങൾ ദൈവാരാധനയുടെ മാഹാത്മ്യത്തിനും, ഗൌരവത്തിനും, വളരെ ശക്തിയെ കൊടുക്കുന്നു. അവർ പള്ളികളിൽ കുന്തുരുക്കം ഉപയോഗിക്കുന്നുണ്ടു. അതു ചുറ്റും ഉള്ള വനങ്ങളിൽ ഉണ്ടാകുന്നതാണ്. തണുപ്പും വർഷവും ഉള്ള കാലങ്ങളിൽ പള്ളിയിൽ കൂട്ട

(൨൨) മാവേലിക്കര, ചെങ്ങന്നൂർ, കല്ലിശ്ശേരി, പുത്തൻകാവു, മാരാമണ്ണു, കോഴഞ്ചേരി ഇവ ഉൾപ്പെടെയാണ് എട്ടു പള്ളികൾ.—ചി.

ന്ന ജനങ്ങൾക്കു അതു ആരോഗ്യവും സൌഖ്യവും നൽകുന്നു എന്നു അവർ പറയുന്നു. ശുശ്രൂഷയുടെ അവസാനം ഉള്ള ഒരു ക്രിയ എന്നെ വളരെ സന്തോഷിപ്പിച്ചു. പുരോഹിതൻ (മെത്രാൻ ഉണ്ടെങ്കിൽ അദ്ദേഹം) മുമ്പോട്ടു വരികയും ജനങ്ങളിൽ ഓരോരുത്തനും പ്രത്യേകം പ്രത്യേകം അദ്ദേഹത്തിന്റെ അടുക്കൽചെന്നു അനുഗ്രഹം സ്വീകരിക്കയും ചെയ്തശേഷം ഓരോരുത്തനും വെളിയിൽ പോകുന്നു. ആരെങ്കിലും ദുർമ്മാർഗ്ഗം നിമിത്തം കുററക്കാരനായിതീർന്നിട്ടുണ്ടെങ്കിൽ അവനു അനുഗ്രഹം ലഭിക്കുന്നില്ല. അവരുടെ ഇടയിലെ പുരാതന മര്യാദപ്രകാരം ഇതു ഏററവും കഠിനമായ ഒരു ശിക്ഷയായി ഗണിക്കപ്പെടുന്നു. പ്രസംഗത്രുവേണയുള്ള ഗുണദോഷം ഇപ്പോൾ അവരുടെ ഇടയിൽ അത്ര നടപ്പില്ല. വൃദ്ധന്മാരിൽ പലരും ഭക്തിയിലും മതസംബന്ധമായ അറിവിലും ജനങ്ങൾക്കുള്ള കുറവിനെപ്പററി ദുഃഖിക്കയും പൂർവ്വകാലങ്ങളിൽ ഉണ്ടായിരുന്ന അഭിവൃദ്ധിയെപ്പററി സന്തോഷത്തോടുകൂടെ സംസാരിക്കയും ചെയ്തു. യൌനായ സഭയിലെ ആചാരങ്ങളോടു സാമ്യമുള്ള ആചാരങ്ങൾ അവരുടെ ഇടയിൽ ഉണ്ടു. ക്ഷയോന്മുഖമായി വർത്തിക്കുന്ന മററു എല്ലാസഭകളിലും എന്നപോലെ ഇവിടെയും ദൈവാരാധനയിൽ ആവശ്യത്തിലധികം കർമ്മാനുഷ്ഠാനങ്ങൾ ഉണ്ടു. എന്നാൽ അവക്കു വേദപുസ്തകവും തത്സംബന്ധമായ ഒരു തക്ക്സായും ഉണ്ടു. ഇവകൾക്കു ഏതു സഭയേയും എത്ര താണ അവസ്ഥയിൽനിന്നും രക്ഷിക്കാൻ കഴിയും. മതാഗ്നി മങ്ങിഇരുന്നാലും അതിന്റെ ജീവനേയും പൊരിയേയും എങ്കിലും ഇവകൾ സൂക്ഷിച്ചിരിക്കും. സുറിയാനിക്കാരുടെ ഇടയിൽ വേദപുസ്തകത്തിന്റെ ഏതാനും പ്രതികൾമാത്രം ഉള്ളതുകൊണ്ടു (എന്തെന്നാൽ ഓരോ പ്രതിയും തൂലികകൊണ്ടു എഴുതി എടുക്കേണ്ടിയിരിക്കുന്നു) ദിവസംതോറും ഉള്ള പ്രാർത്ഥനക്രമം ഇല്ലാതിരിക്കയും വേദപുസ്തകങ്ങളിൽ അതാതുദിവസം ആവശ്യമുള്ള ഭാഗങ്ങൾ തക്ക്സാകളിൽ ഇല്ലാതിരിക്കയും ചെയ്തിരുന്നു എങ്കിൽ കാലാന്തരത്തിൽ ക്രിസ്ത്യാനിമതത്തിന്റെ യാതൊരു അവശിഷ്ടവും അവരുടെഇടയിൽ ഇല്ലാതെയാകുന്നതിനു വളരെഎളുപ്പമായിരുന്നു(൨൩)

---

(൨൩) ഒരു ക്രിസ്ത്യാനിസഭക്കു തക്ക്സാകൊണ്ടുള്ള ആവശ്യം വളരെയാണെന്നും, വേദപുസ്തകപഠനം കുറയുന്ന കാലങ്ങളിലും നിയമാനുസരണമായ ഒരു ആരാധന സഭയിൽ നടത്തപ്പെടുന്നു എങ്കിൽ അതുകൊണ്ടു വളരെ ഗുണങ്ങൾ ഉണ്ടാകാവുന്നതാണെന്നും, ദൈവഭക്തിയുടെ ബാഹ്യരൂപങ്ങളാകുന്ന കർമ്മാചാരങ്ങൾ വേണ്ടാ എന്നുപറയുന്നതു അനാവശ്യമാണെന്നും, അങ്ങനെയുള്ള കർമ്മാചാരങ്ങൾ ഇല്ലാത്ത സഭകളിൽ സാക്ഷാൽ ദൈവഭക്തി കുറയുമ്പോൾ ക്രിസ്ത്യാനിമതത്തിന്റെ ലക്ഷണങ്ങളായി പിന്നെയാരൊ നാം തന്നെ ശേഷിക്കയില്ല എന്നും, ഇംഗ്ലണ്ടിലെ പൂതിട്ടൻസ എന്ന സഭക്കാർ ഈ പരീക്ഷ ഒന്നു നടത്തി എന്നും, അതിന്റെ ഫലമായി അവരുടെ ഇടയിൽ ഉണർവ്വിന്റെ ശക്തി കുറഞ്ഞവരോടുകൂടെ സഭയും അധോഗതിയെ പ്രാപിച്ചു എന്നും, അവസാനത്തിൽ ദൈവഭക്തി എന്നുള്ള നാമം മാത്രമെ അവരുടെ ഇടയിൽ പലസ്ഥലങ്ങളിലും ശേഷിച്ചുള്ളു എന്നും അതിനാൽ ദൈവഭക്തിയുടെ ബാഹ്യരൂപങ്ങളാകുന്ന കർമ്മാനുഷ്ഠാനങ്ങൾ ക്രിസ്ത്യാനിസഭക്കു ആവശ്യമാണെന്നും, മററും കാണിക്കുന്ന ഒരു ദീർഘമായ ഫുട്ട്നോട്ടു ഇവിടെ ചേർത്തിരിക്കുന്നു—പി.

സുറിയാനി ക്രിസ്ത്യാനികളുടെ മതോപദേശങ്ങൾ എണ്ണത്തിൽ ചുരുക്കം മാത്രമെയുള്ളു. എന്നാൽ അവ എന്റെ അറിവിൽപെട്ടടത്തോളം നിൎമ്മലങ്ങളും ആംഗ്ലിക്കൻസഭയുടെ മതോപദേശങ്ങളോടു പ്രധാനകാൎയ്യങ്ങളിൽ യോജിക്കുന്നവയും ആകുന്നു. ആകയാൽ മൊത്തമായി പറയുമ്പോൾ സഭമുഴുവനും അറിവില്ലാത്തതെന്നു തോന്നുമെങ്കിലും സാക്ഷാൽ ഭക്തിയുള്ളവരും, തങ്ങളുടെ നിൎമ്മലനടത്തകൊണ്ടു മറ്റുള്ളവൎക്കു ഉത്തമദൃഷ്ടാന്തങ്ങളായിരിക്കുന്നവരും മയമില്ലാത്ത ഭക്തിയുള്ളവർ എന്നു പരിഹസിക്കപ്പെടുന്നവരുമായ ആളുകൾ അവരുടെ ഇടയിൽ ഉണ്ടു.

ഈ പുരാതനസഭയുടെ മതോപദേശങ്ങളിൽ പ്രധാനപ്പെട്ടവ താഴെ കുറിക്കുന്നവയാകുന്നു.

(൧) ക്രിസ്തുവിന്റെ രക്തവും നന്മയുംകൊണ്ടു മനുഷ്യരുടെ പാപങ്ങൾക്കു പരിഹാരമുണ്ടായി എന്നുള്ളതിലും ആ പാപപരിഹാരത്തിലുള്ള "വിശ്വാസം മാത്രം" കൊണ്ടു ആത്മാവു ദൈവമുമ്പാകെ നീതീകരിക്കപ്പെടുന്നു എന്നുള്ളതിലും അവർ വിശ്വസിക്കുന്നു.

(൨) ദൈവാത്മാവിന്റെ ശക്തികൊണ്ടുള്ള വീണ്ടുംജനനം അതായതു നന്മയിലേക്കുള്ള ആത്മാവിന്റെ പുതിയ ജനനം എന്നുള്ളതിലും അവർ വിശ്വസിക്കുന്നു.

(൩) ത്രിത്വത്തെ സംബന്ധിച്ചുള്ള അവരുടെ വിശ്വാസപ്രമാണം വിശുദ്ധ അത്താനാസ്യോസിന്റെ വിശ്വാസപ്രമാണത്തിൽ ശാപവാചകങ്ങളൊഴിച്ചുള്ളവയോടു യോജിക്കുന്നു. തിരുവിതാംകോട്ടെ ബ്രിട്ടീഷ് റസിഡണ്ടായ കൎണ്ണൽ മക്കാളിക്കു അവരുടെ മെത്രാപ്പോലീത്താ അയച്ച ഒരു എഴുത്തിൽ ഈ സംഗതിയെ സംബന്ധിച്ചു താഴെ കാണുംപ്രകാരം എഴുതിയിരിക്കുന്നു. "ഞങ്ങൾ പിതാവിലും, പുത്രനിലും, പരിശുദ്ധാത്മാവിലും വിശ്വസിക്കുന്നു. ഏക ദൈവത്തിൽ മൂന്നു ആളുകൾ എന്നും, മൂന്നു ആളുകളും വെവ്വേറെ എന്നും, മൂന്നിൽ ഒന്നു എന്നും, ഒന്നിൽ മൂന്നു എന്നും; പിതാവിനെ ഉല്പാദകൻ എന്നും, പുത്രൻ ഉല്പാദിക്കപ്പെട്ടവൻ എന്നും, പരിശുദ്ധാത്മാവു പുറപ്പെടുന്നതു എന്നും" പിന്നീടു അദ്ദേഹം അറിയൂസ്, സബല്ലിയൂസ്, മാസിദോസാണിയസ്, മാനിസ്, മാർസിയാനസ്, ജൂലിയാനസ്, നെസ്തോറിയസ്, കാൽസിദോസാണിയസ്, എന്നിവരുടെ വിശ്വാസപ്പിശകുകളെ ആക്ഷേപിച്ചശേഷം ഇപ്രകാരം അവസാനത്തിൽ പറയുന്നു. "നിശ്ചയിക്കപ്പെട്ട സമയത്തു പിതാവിന്റെയും പരിശുദ്ധാത്മാവിന്റെയും ശക്തിയാൽ മനുഷ്യരുടെ രക്ഷയ്ക്കായി പുത്രൻ ലോകത്തിൽ ജാതനായി. അവൻ പരിശുദ്ധാത്മാവിനാൽ കന്യകമറിയത്തിൽ ജനിച്ചു. അവൻ മനുഷ്യാവതാരം ചെയ്യപ്പെട്ട ദൈവവും മനുഷ്യനും ആകുന്നു".

എല്ലാ പള്ളികളിലും പല വീടുകളിലും സുറിയാനിഭാഷയിൽ ഉള്ള കയ്യെഴുത്തുഗ്രന്ഥങ്ങൾ ഉണ്ടു. പല കാലങ്ങളിലും പല ഭാഷകളിലും എഴുതപ്പെട്ടിട്ടുള്ള വേദപുസ്തകങ്ങളുടേയും, മറ്റുപുസ്തകങ്ങളുടേയും പഴയതും, വിലവിടിച്ചതും ആയ ചില പ്രതികൾ എനിക്കു കിട്ടുന്നതിനും ഇടയായി.

തുടരും.

ഏ. ഫീലിപ്പോസു.

## നമ്മുടെ പൊതുസ്വത്തു.

(എം. പി. വർക്കി)

നമ്മുടെ സമുദായംവക പൊതുസ്വത്തുക്കളെ ഭരിക്കുന്നതിനെയും അതുകളിൽനിന്നുള്ള ആദായത്തെ വിനിയോഗിക്കുന്നതിനെയും പററി സമുദായാംഗങ്ങളുടെ ഇടയിൽ കലശലായ അഭിപ്രായഭേദമൊ അതൃപ്തിയൊ ഉണ്ടെന്നുള്ള വാസ്തവം സമുദായനേതാക്കൾ അറിഞ്ഞു പ്രവൎത്തിക്കേണ്ട കാലം സന്നിഹിതമായിരിക്കുന്നു. വരവുചിലവു കണക്കു ഇടവകപ്പത്രിക വഴിക്കു പ്രസിദ്ധപ്പെടുത്താറില്ലാത്തസ്ഥിതിക്കു സ്വത്തു എന്തുണ്ടെന്നൊ ആദായം എന്തുണ്ടെന്നൊ ചിലവു കഴിച്ചു ബാക്കി എന്തുണ്ടെന്നൊ സൂക്ഷ്മമായി അറിയാൻ ദൂരസ്ഥന്മാൎക്കു തീരെ നിവൃത്തിയില്ലാതെയാണിരിക്കുന്നതു്. അതിനാൽ ഞാൻ മേൽ സൂചിപ്പിച്ച അതൃപ്തി അജ്ഞത്വത്തിന്റെ ഫലമാണെന്നു വന്നേക്കാമെങ്കിലും, ശരിയായ തെളിവും കണക്കും വെളിക്കു വരുന്നതുവരെ, സമുദായസ്വത്തു അനാവശ്യമായി നശിക്കുന്നുണ്ടെന്നുള്ള ജനബോദ്ധ്യത്തിനു ശക്തി കൂടിക്കൊണ്ടുതന്നെ ഇരിക്കുന്നതാണ്. സമുദായത്തിന്റെ പുരാതന തലസ്ഥാനം അങ്കമാലി ആയിരുന്നു എങ്കിലും, പിന്നീടു കോട്ടയമായിതീൎന്നതു വടക്കരുടെ ശനിദശ നിമിത്തമാണെന്നു അവരെക്കൊണ്ടു പറയിക്കത്തക്കവിധം സമുദായകാൎയ്യങ്ങൾ നടത്തിപ്പോരുന്നുണ്ടെങ്കിൽ അതു സമുദായഭാവിശ്രേയസ്സിനെ സൂചിപ്പിക്കുന്നില്ലെന്നു ധൈൎയ്യമായി പറയാം. ദൃഷ്ടാന്തമായി ആലുവാസിമ്മനാരിയെ എടുക്കാം. വടക്കർ വിദ്യാഭ്യാസവിഷയത്തിൽ വളരെ പിന്നാക്കമാകയാൽ അവരുടെ പ്രത്യേകോപയോഗത്തിനായി ഏൎപ്പെടുത്തിയ ഈ സിമ്മനാരിക്കു സമുദായത്തിൽനിന്നു ഒരു പൈ എങ്കിലും സംഭാവനചെയ്തിട്ടുണ്ടോ? നേരെമറിച്ചു അടുത്തടുത്തു വളരെ ഹൈസ്കൂളുകളുള്ള തിരുവല്ലായിൽ സ്ഥാപിച്ച എം. ജി. എം. ഹൈസ്കൂളിലേക്കു പതിനായിരം ഉറുപ്പികവരെ കൊടുത്തതു് എന്തു ന്യായത്തെ അടിസ്ഥാനമാക്കിയാണ്? സൂത്രധാരന്മാർ തെക്കരായിപ്പോയി എന്നുള്ള ഏകയാദൃശ്ചിക കാരണമല്ലാതെ ഇതിനെ നീതീകരിക്കാൻ വേറെ ഒന്നും പറയാൻ കാണുന്നില്ല.

സമുദായത്തിൽ ഓരോ വകയായി പിരിഞ്ഞു കിട്ടുന്ന പണം കൊണ്ടു ഇൻഡ്യാഗവൎമ്മെണ്ടു കടപ്പത്രം വാങ്ങുകയോ മററൊ ചെയ്യാതെ ഓരോ വസ്തുക്കൾ പിടിക്കുന്നതും ഓരോരുത്തൎക്കു പലിശയ്ക്കു കൊടുക്കുന്നതും തീരെ അവിവേകമാണെന്നാണ് എന്റെ അഭിപ്രായം. ആദായം അധികമുണ്ടെന്നാണ് ഇപ്രകാരം ചെയ്യുന്നതിനു ഒരു സമാധാനം പറഞ്ഞുകാണുന്നതു്. പക്ഷെ അനുഭവത്തിൽ പലിശയുമില്ല മുതലുമില്ല എന്നമട്ടിൽ ആയിത്തീരാനാണ് എളുപ്പം. ചിലതെല്ലാം അങ്ങനെ തീൎന്നുകഴിഞ്ഞിട്ടുണ്ടെന്നാണു വൎത്തമാനമുള്ളതു്. പരമാൎത്ഥം കാൎയ്യസ്ഥന്മാൎക്കുതന്നെ അറിയാം.

മാർ ദീവന്നാസ്യോസു സിമ്മനാരി ഷോടതിപ്പണം കൊണ്ടു പുതിയ കെട്ടിടം പണിയിക്കാൻ വിചാരിക്കുന്നതായി കേട്ടുകൊണ്ടിരുന്നു. ഇപ്പോൾ യാതൊരുവൎത്തമാനവുമില്ല. ആ പണമെല്ലാം എവിടെപ്പോയി? ഇപ്പോഴത്തെ സിമ്മനാരികെട്ടിടം ഇടിഞ്ഞുവീണു അനേകം കുട്ടികളുടെ ജീവഹാനി വരുന്നതിനുമുമ്പു ഒരു പുതിയ കെട്ടിടം പണിയിക്കാൻ ആരെങ്കിലും ഉത്സാഹിക്കുമൊ?

ഷോടതിപ്പണം കൂടാതെ,—പരുമല വരുമാനം, വട്ടിപ്പണത്തിന്റെ പലിശ മുതലായി അടുത്തകാലത്തു വളരെ പണം—എന്നുവച്ചാൽ ഒരു ലക്ഷം ഉറുപ്പികയിൽ താഴെ—പിരിഞ്ഞിട്ടുണ്ടെന്നാണു വൎത്തമാനം. ഇതൊക്കെ തുമ്പില്ലാതെ അയിപ്പോകുന്നു എന്നും ചില സ്വാൎത്ഥതല്പരന്മാരുടെ കാലമായിരിക്കുന്നു എന്നും മററും സമുദായത്തിന്റെ ഉന്നതിയെ കാംക്ഷിക്കുന്ന ഏവനും വേദന ഉണ്ടാകത്തക്ക പലവിശേഷങ്ങളും കേട്ടുതുടങ്ങിയിരിക്കുന്നു. വയോവൃദ്ധനായ വന്ദ്യതിരുമേനിയെ ഓൎത്തു് ആളുകൾ അടങ്ങുന്നതാണ്.

സമുദായ വരവു ചിലവു കണക്കു അസോസ്യേഷൻ കമ്മട്ടിയെ കേൾപ്പിക്കുന്നുണ്ടെന്നൊ അതു മതിയെന്നൊ മററൊ ഈയിടെ പത്രാധിപർ ഒരു സമാധാനം പറഞ്ഞുകാണുകയുണ്ടായി. ബ്രിട്ടീഷ് ഗവൎമ്മെന്റു മുതലായ വലിയ വലിയ ഗവൎമ്മെണ്ടുകളുടെ വരവു ചിലവു കണക്കു പ്രസിദ്ധപ്പെടുത്തിവരുന്നസ്ഥിതിക്കു നമ്മുടെ സമുദായത്തിന്റെ വിവരമായ കണക്കു പ്രസിദ്ധപ്പെടുത്തുന്നതിൽ യാതൊരു അനൌചിത്യവും ഇല്ലെന്നുമാത്രമല്ല, അതു് അത്യാവശ്യവുമാകുന്നു എന്നാണ് എന്റെ അഭിപ്രായം. അനാവശ്യമായി പണം ചിലവിടുകയൊ മററൊ ചെയ്യുന്നതായാൽ ആവക കണക്കു പ്രസിദ്ധപ്പെടുത്താൻ ആരും മടിക്കുകയും ലജ്ജിക്കുകയും ചെയ്യുന്നതാണ്. സമുദായംവക കണക്കു ഇനിയും പ്രസിദ്ധപ്പെടുത്താതെ ഒളിച്ചുവച്ചിരിക്കുന്നു എങ്കിൽ മേൽപറഞ്ഞവിധത്തിലുള്ള മടിയും ലജ്ജയും നിമിത്തമാണെന്നു ന്യായമായൊ അന്യായമായൊ ജനങ്ങൾ അനുമാനിച്ചുതുടങ്ങുന്നതാണ്.

ഇടവകപ്പത്രികയുടെ കാൎയ്യം പറയുകയാണെങ്കിൽ ഇത്രയും പ്രചാരമുള്ള ഒരുപത്രം മലയാളത്തിലില്ല. ആ സ്ഥിതിക്കു പത്രികയിൽനിന്നു നല്ല ആദായം കിട്ടാതെ തരമില്ല. എന്നിട്ടും പത്രികയുടെ അച്ചടി, കടലാസ്സു മുതലായവ എത്രയൊ മോശമായി കാണുന്നു. പത്രികയിൽനിന്നുള്ള ആദായം വേറെ ആവശ്യത്തിനു ഉപയോഗിക്കുന്നു എന്നാണ് ഇതിനൊരിക്കൽ ഒരാൾ സമാധാനം പറഞ്ഞുകണ്ടതു്. ഈ തരം സമാധാനങ്ങൾ എത്ര അതൃപ്തികരങ്ങളായിരിക്കുന്നു എന്നു ഭാരവാഹികൾ ആലോചിക്കേണ്ടതാണ്. പത്രികയുടെ ആദായംകൊണ്ടുകൂടിയാണത്രെ ശെമ്മാശ്ശന്മാരുടെ ചിലവു നടത്തിപ്പോരുന്നതു്. ആശ്ചൎയ്യം! അപ്പോൾ പത്രികയില്ലായിരുന്നു എങ്കിൽ ശെമ്മാശ്ശന്മാരെല്ലാം പട്ടിണികിടന്നേനെ. എന്തിനു പത്രികയുടെ കാൎയ്യം തനിച്ചു പറയുന്നു. പരുമലസിമ്മനാരിയുടെ വരവു ചിലവു കുറെ മുമ്പെ പ്രസിദ്ധപ്പെടുത്തിയതിൽ, വരവിലധികം ചിലവായെന്നും ഇപ്പോൾ കടമാണെന്നും ആണല്ലൊ കണ്ടതു്. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കാലംചെയ്യാതിരുന്നു എങ്കിൽ ഈ കടമെങ്കിലുംകൂടാതെ കഴിക്കാമായിരുന്നു.

ഈ തരം അഭിപ്രായങ്ങൾ എന്റെ സ്വന്തമാണെന്നു പത്രാധിപർ തെററിധരിക്കരുതു്. അനേകായിരം ആളുകളുടെ ഉള്ളിൽ തിങ്ങിവിങ്ങിയിരിക്കുന്ന ഒരു സംഗതിയെ ഞാൻ എഴുതുന്നു എന്നേയുള്ളു. പൊതുക്കാൎയ്യങ്ങൾക്കെന്നുപറഞ്ഞു പ്രതിവൎഷം അനേകം പണം പിരിക്കുന്നുണ്ടു്. ഇതെല്ലാം എവിടെപ്പോയി വീഴുന്നു? പള്ളിക്കണക്കുകൾ പ്രസിദ്ധപ്പെടുത്തുന്നതു നല്ലതെന്നു പത്രാധിപർ പൊടിപൊടിച്ചു പ്രസംഗിക്കുന്നുണ്ടു്. സിമ്മനാരിക്കണക്കു ഒളിച്ചുവച്ചുംകൊണ്ടു് ഇങ്ങനെ പ്രസംഗിക്കുന്നതു ധൎമ്മമല്ല. ഈപ്രകാരം എല്ലാം ഗോപ്യമായി നടത്തുന്നതായാൽ സമുദായകാൎയ്യസ്ഥന്മാ

രെപ്പററി ആക്കും ബഹുമാനം ഉണ്ടാകുന്നതല്ല. നേരെമറിച്ച അവരെപ്പററി ന്യായമായൊ അന്യായമായൊ പല സംശയങ്ങൾ ജനിക്കുന്നതുമാണ്. എന്നു തന്നെയുമല്ല, പൊതുകാൎയ്യങ്ങൾക്കു പണം ആവശ്യപ്പെട്ടാൽ കൊടുക്കാൻ തയ്യാറുള്ള പള്ളികളുടേയും ജനങ്ങളുടേയും സംഖ്യ കുറഞ്ഞു കുറഞ്ഞുവരുന്നതു മേൽ പറഞ്ഞ വിശ്വാസക്കുറവു നിമിത്തമാണ്. വേറെ ഒന്നും ചെയ്യാൻ കഴിഞ്ഞില്ലെങ്കിൽ, പൊതുക്കാൎയ്യങ്ങൾക്കു പണം കൊടുക്കാതിരിക്കാൻ എല്ലാവരെക്കൊണ്ടും കഴിയുന്നതാണ്. സമുദായവരവുചിലവു കണക്കു മുറയ്ക്കു പ്രസിദ്ധപ്പെടുത്താൻ തുടങ്ങുന്നതുവരെ സമുദായകാൎയ്യങ്ങൾക്കു ഒരു പൈ പോലും കൊടുക്കുന്നതല്ലെന്നു ശപഥം ചെയ്തിട്ടുള്ള പലരേയും ഞാൻ അറിയും. അവരുടെ ഈ ശപഥം ഇപ്പോൾ ഒരു രഹസ്യമായിട്ടാണ് ഇരിക്കുന്നതു്. എന്നാൽ ഇങ്ങനെ പരസ്യമായി ശപഥം ചെയ്വാനും സമുദായ നടപടികളെ കുററം പറഞ്ഞു വലിയ വഴക്കുണ്ടാക്കാനും തയ്യാറുള്ള ആളുകൾ ഉണ്ടാകാൻ ഇടയുണ്ടു്. അതിനൊന്നിനും സംഗതിയാക്കാതെ ഏറിയൊരു ജനങ്ങളുടെ അപേക്ഷയേയും ഹിതത്തേയും അറിഞ്ഞു പ്രവൎത്തിക്കുന്നതാണു സമുദായത്തിനു നല്ലതു്.

---

## നിരണത്തെ നവീകരണ സഭയിലെ
## നവീകരിച്ച കുൎബ്ബാന.

ഇവിടുത്തെ നവീകരണത്തെപ്പററി പലതും പറവാനുള്ളതു പുറകാലെ എഴുതി പ്രസിദ്ധപ്പെടുത്തികൊള്ളാം എന്നു കരുതുന്നു. ഈ ഒരു ഏക കാൎയ്യത്തെപ്പററി പറയണം എന്നാഗ്രഹിക്കുന്നു. ദീൎഘദൎശിയായ മാമ്മന്റെ പ്രസംഗം കഴിഞ്ഞതിന്റെശേഷം ഇവിടെയുള്ള നവീകരണക്കാർ തുള്ളുകയും ചാടുകയും ചെയ്യുന്ന അവസരമാണു. എന്നാൽ ഇവരുടെ പ്രധാനനവീകരണം- പട്ടക്കാർ ആവശ്യം ഇല്ലെന്നും പട്ടം നീക്കി അവരെ തള്ളാം എന്നും ആണു. എന്നാൽ ഇതിനെപ്പററി വേറെ ഒരു ലേഖനം എഴുതി പ്രസിദ്ധപ്പെടുത്തികൊള്ളാം എന്നുകരുതി വീണ്ടും കുൎബ്ബാനയിലെക്കു തിരിയുന്നു. ഇവിടുത്തെ നവീകരണക്കാരുടെ ചേററുകുഴിപള്ളിയിൽവച്ചു ൨൦-ാംനു- ഞായറാഴ്ച ഒരു നവീകരണപ്പട്ടക്കാരൻ ഒരുക്കം ഇല്ലാതെ വന്നപ്പോൾ ആ പള്ളിയിലെ കാസ, പീലാസാ, മുതലായ കുൎബ്ബാനക്കടുത്ത ഉപകരണങ്ങൾ എല്ലാം വേറെ ഒരു പള്ളിയിൽ ചെല്ലുന്നതിനായി കൊണ്ടുപോയിരുന്നു. ഈ പട്ടക്കാർ തങ്ങളിൽ നല്ല രസമില്ലാതെ ഇരിക്കയാണു. ഒരുക്കം ഇല്ലാതെ വന്ന പട്ടക്കാരൻ അടുത്തുണ്ടായിരുന്ന ഒരു വീട്ടിൽനിന്നു ഒരു കുടുവൻപിഞ്ഞാണവും മത്സ്യം ഉപയോഗിക്കുന്നതായ വേറെ ഒരു ചെറിയ പിഞ്ഞാണവും വാങ്ങിപ്പിച്ചു. തലെദിവസം കുൎബ്ബാനക്കു കുഴച്ചു വച്ചിട്ടില്ലായിരുന്നു. രാവിലെ ഗോതമ്പുപൊടിച്ചു ഒരു അപ്പവും ചുട്ടു. സി. എം. എസ്സ്. കോളജിൽ പഠിപ്പിക്കുന്ന കൈപ്പള്ളിമാലിൽ ചാക്കൊ വാദ്ധ്യാരുടെ ജ്യേഷ്ഠന്റെ മകനെ കപ്പിയാരായി നിയോഗിച്ചു. കുൎബ്ബാന ഭംഗിയായി ആരംഭിക്കയും ഒടുവിൽ കുൎബ്ബാന കൊടുക്കുന്നസമയം ഈ അട്ടത്തെ അച്ചൻ ഒരു പഴന്തുണിയിൽ പൊതിഞ്ഞുകൊണ്ടുവന്ന ആറു പേൎക്കു കുൎബ്ബാനകൊടുക്കയും ആ സമയം അതിൽനിന്നു കുറേശ്ശെ പൊഴിഞ്ഞു താഴെ വീഴുന്നതായും തോന്നി. ഇങ്ങിനെ നവീകരണ കുൎബ്ബാന ഭംഗിയായി നടത്തി. എന്നാൽ ഇങ്ങനെ പലതും ഇവർ നടത്തുന്ന അനാവശ്യങ്ങൾക്കു സംഖ്യയില്ലാ. അതിനെ പുറകെ എഴുതി പ്രസിദ്ധപ്പെടുത്തികൊള്ളാം. അല്ലയൊ നവീകരണനേതാക്കളെ നിങ്ങളുടെ നവീകരിച്ച തക്സായിൽ ഇങ്ങനെ അനുവദിച്ചിട്ടുണ്ടൊ? എത്രയും ഭയങ്കരമേറിയിരിക്കുന്ന കൎത്താവിന്റെ വിശുദ്ധ കുൎബ്ബാനയെ നിങ്ങൾ വിലയില്ലാതെ ആക്കുന്നതു നിങ്ങൾക്കു വളരെ കഷ്ടം ആണെന്നു അറിവിച്ചുകൊള്ളു

ന്നു നിങ്ങൾ കുത്തഴിഞ്ഞ പുസ്തകം ആണെന്നു ആച്ഛുധികൻ കോശി അവർകൾ പറഞ്ഞതു എത്രയും വാസ്തവമായിരിക്കുന്നു. ഞങ്ങളെ ചതിച്ചാലും നാത്തൂന്റെ ദുഃഖം കാണണം എന്നുള്ള നിങ്ങളുടെ ദുഷ്ടവിചാരത്തെ ഇനിയെങ്കിലും മാററി കൊള്ളണം എന്നു സ്നേഹത്തോടു അറിയിച്ചുകൊള്ളുന്നു. ഇങ്ങനെ നിങ്ങളുടെ മദോപദേശമൊ നവീകരണ സപൃശനൊ വിശുദ്ധ ദാനിയേലൊ പഠിപ്പിക്കുന്നുണ്ടോ എന്നു ഇതിനെപ്പററി പരിചയമുള്ളവരൊ ടി. ദാനിയേലൊ താരകയിൽ എഴുതി പ്രസിദ്ധപ്പെടുത്തണം എന്നു സ്നേഹത്തോടു ഓർമ്മപ്പെടുത്തുന്നു.

(തുടരും.)

---

റവ: കുറിയാക്കോസ്.

## “ഹൈ ചർച്ച് കാരുടെ ആചാരക്രമങ്ങൾ”

അല്ലയൊ യാക്കോബായ സുറിയാനികാതോലിക്കരെ! നിങ്ങളുടെ പ്രത്യേക അറിവിന്നായി “ഹൈ ചർച്ച് കാരുടെ ആചാരക്രമങ്ങൾ” എന്ന വിഷയത്തെപ്പററി സ്വല്പമായി നിരൂപണം ചെയ്യുന്നതിനു ഞാൻ വിചാരിക്കുന്നു. എന്നാൽ ആലോചനാപൂർവ്വം സൂക്ഷ്മമായി അവയെ വായിച്ചു സംഗതി ഗ്രഹിക്കണമെന്നു വിനയപൂർവ്വം നിങ്ങളുടെ സ്നേഹത്തോടു അപേക്ഷിക്കുന്നു.

ഏററവും പുരാതനമായിരിക്കുന്നതും സാക്ഷാൽ മിശിഹാകപ്രമാണങ്ങളുടെ ഉത്ഭവസ്ഥാനമായ അപ്പോസ്തോലികത്വത്തിൽനിന്നു തെററിമാറീട്ടില്ലാത്തതുമായ വി: യാക്കോബായ സഭയിൽ സത്യക്രിസ്തീയാരാധനാർത്ഥം ഉപയോഗിച്ചു പോരുന്ന ചില ഒഴിച്ചുകൂട്ടുവാൻ പാടില്ലാത്തതും ആത്മീകബോധപ്രകാരം സാരഗർഭമേറിയതുമായ ആചാരക്രമങ്ങളെ കേവലം നിരർത്ഥകങ്ങളെന്നു ചൊറുമുള്ള സഹോദരസംഘങ്ങൾ ഘോഷിക്കുന്നതായ ഒരു സംഗതിയത്രെ. ഇതിനെപ്പററിയുള്ള സത്യപൊരുളിനെ സത്യക്രിസ്തീയ സ്നേഹത്തോടും ക്ഷമാഭാവത്തോടുംകൂടി വെളിപ്പെടുത്തി സഹോദരവകപ്പുകാരെ ഗ്രഹിപ്പിക്കുന്നതിനും നാം അജാഗ്രതയുള്ളവരായി ഇരിക്കുന്ന ഒരു ഘട്ടം അത്രെ ഇതു പുരാതനസഭയും സത്യനിർമ്മല്യമാകുന്ന സുറിയാനിസഭ എന്നു നാമകരണം ചെയ്യപ്പെട്ടുവരുന്ന പൂർവ്വീക കുഡുംബത്തിൽ ഉപയോഗിച്ചുവരുന്ന അർത്ഥപൂർണ്ണങ്ങളായ കർമ്മാചാരങ്ങളെ അർത്ഥശൂന്യങ്ങൾ എന്നു വെറും ആലോചനശക്തികൊണ്ടു വിധിച്ചു തള്ളുന്നതു ഒരു വിധം സാഹസപ്രവൃത്തിതന്നെയെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. എന്നാൽ സഭാംഗങ്ങളുടെ ആരാധനാർത്ഥം, ഉപയോഗിക്കുവാൻ കല്പിക്കപ്പെട്ടിരിക്കുന്ന മാർഗ്ഗങ്ങളെ സത്യഭക്തിയിൽ ദൃഢതപ്പെടുത്തുകയും അർത്ഥപുഷ്ടിവരുത്തുകയും പ്രകാശത്തിൽ ധ്വനിപ്പിക്കയും, ആത്മീയമായ പരിഷ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിപ്പിക്കയും ത്യാജ്യങ്ങളും മൌഢ്യങ്ങളുമായ വല്ല നിരർത്ഥകങ്ങളും ഓരോ കാലത്തിലെ ആരാധനക്കാരുടെ അജ്ഞാനംകൊണ്ടൊ അശ്രദ്ധകൊണ്ടൊ പ്രസ്തുതമാർഗ്ഗങ്ങളിൽപററി പിടിക്കയൊ ചെയ്തിട്ടുണ്ടെങ്കിൽ അവയെ സൂക്ഷ്മബുദ്ധികൊണ്ടു പരിശോധിച്ചു ത്യജിക്കയും ചെയ്യേണ്ടിയതു നമ്മുടെ ഒരു പ്രത്യേക ചുമതലയുമാകുന്നു. കാലാനുസരണം കാതലാകുന്ന സത്യമാർഗ്ഗങ്ങളെ നാം ഓരോരുത്തരുടെയും ജീവിതഗുണംകൊണ്ടു നമ്മുടെ ചുററും വസിക്കുന്ന ഏവർക്കും പ്രത്യക്ഷപ്പെടുത്തേണ്ടിയതു നമ്മുടെ കടമയാകുന്നു. നേരെമറിച്ചു സത്യഉദ്ദേശപ്രകാരം സത്യത്തിന്റെ ഉടയവനാകുന്ന സത്യയേശുവിനെ പിന്തുടർന്നു തങ്ങളുടെ ഇഹലോകജീവിതത്തെ കഴിച്ചുകൂട്ടിയ വിശുദ്ധ അപ്പോസ്തോലന്മാരും സഹദേന്മാരും ശേഷമുള്ള സകല പിതാക്കന്മാരും മിശിഹായിൽ ഉള്ള ഐക്യതയിലും സ്നേഹത്തിലും തങ്ങളുടെ പിൻഗാമികളായി വരുന്ന ഏവർക്കും തങ്ങളുടെ സാക്ഷ്യത്തിനു യോജിക്കുംപടി വിശുദ്ധാത്മപ്രസാദത്താൽ രൂപീകരിച്ചിരിക്കുന്ന വിശുദ്ധ വേദപുസ്തകാർത്ഥങ്ങളെയും തന്മൂലം സത്യക്രിസ്ത്യാനികളുടെ ജീവിതനടപടിക്കു അത്യന്തം ആവശ്യമായിരിക്കുന്ന നിബന്ധനകളെയും ആരാധനകളെയും വ്യവസ്ഥപ്പെടുത്തിയിരിക്കുന്നതിനെ വിശ്വാസമില്ലാത്ത ഭൃത്യന്മാരും അനുസരണമില്ലാത്ത പിൻഗാമികളുമായ നാം ത്യജിച്ചു. നമ്മുടെ സത്യവിശ്വാസത്തിന്റെ മഹിമയെ

മലിനപ്പെടുത്തുവാൻ പാടില്ലാത്തതാകുന്നു. നമ്മുടെ വിശ്വാസത്തെയും നമ്മുടെ സഭയേയും മറ്റുള്ളവരുടെ തെറ്റുധാരണകൊണ്ടും മുൻവിധികൊണ്ടും വിമ്മിഷ്ടപ്പെടുത്തുന്നതു നാം തന്നെ ആകുന്നു. മാർഗ്ഗദർശികളായും മാതൃകാപുരുഷന്മാരായും നിന്നു സത്യ ആന്തരത്തോടു കുരിശിനെ വഹിച്ചു നാലുഭാഗത്തുകൂടെ പ്രവൃത്തിക്കുവാനുള്ളതിനു പകരം നമ്മുടെ ജീവിതദോഷംകൊണ്ടു നമ്മുടെ സഭയുടെ വിശ്വാസനൈർമ്മല്യത്തെയും ആരാധനാമാർഗ്ഗങ്ങളെയും മറ്റുള്ളവരെക്കൊണ്ടു ദൂഷിപ്പിക്ക അത്രെ ചെയ്യുന്നതു.

നമ്മെ ഭരമേല്പിച്ചിരിക്കുന്ന താലന്തുകളുടെ ഗുണവിശേഷം ഗ്രഹിക്കാതെ പുറജാതികൾപോലും! അറയ്ക്കുംവണ്ണം പരമാർത്ഥമില്ലാതെ അനുദിന കർത്തവ്യങ്ങളിൽ വഞ്ചന ഉപയോഗിക്കുന്നതിനാൽ സത്യസഭയാകുന്ന മാതാവ് മറ്റുള്ളവരുടെ കഥയില്ലാത്ത വിധിമൂലം കുറവുള്ളവളായിതീരുന്നു. പത്രികാ പാരായണക്കാരെ! മാതാവു നല്ലവളും സ്ഥിരതയുള്ളവളും വിശ്വാസമുള്ളവളും ആകുന്നു. തന്നിൽ മക്കളുടെ ആത്മീക ഉപയോഗാർത്ഥം വ്യവസ്ഥപ്പെടുത്തിയിരിക്കുന്ന നിബന്ധനകളെ ഉത്തമമായതുതന്നെ. അന്യപുരുഷന്മാർ തന്നെ ഉപദ്രവിപ്പാനും തന്റെ മുദ്രപൊട്ടിക്കാനും ബദ്ധപ്പെടുന്നുണ്ടു. അലങ്കരിക്കപ്പെട്ട മാതാവു സത്യപതിയാകയാൽ കഷ്ടത അനുഭവിക്കുന്നു. ധൂർത്തശരീരക്കാരും സ്വന്ത ആലോചനാശക്തിയിൽ ശരണം കൊള്ളുന്നവരുമായ മല്ലന്മാർ മാതാവിനു കീഴ്പെടാതെ മാതാവിനെ തന്റെ അലങ്കാരത്തോടുകൂടി കീഴ്പെടുത്തുവാൻ ശ്രമിക്കയും മാതാവിന്റെ പുത്രന്മാരായിരിക്കുന്ന ജനക്കൂട്ടം ആത്മീകമായി എരിവും സത്യഭക്തിയും അനുസരണവും ഇല്ലാതെ നാമധേയംമാത്രം ധരിച്ചുംകൊണ്ടു ഇരിക്കുന്നതിനാൽ മാതാവിനുവേണ്ടി പൊരുവാൻ മനസ്സില്ലാതെ മൌനം കാത്തുകൊള്ളുകയും ചെയ്യുന്നതു മല്ലന്മാൎക്കു ഒരു സഹായമായി തീരുകയും ചെയ്യുന്നതിനാൽ മാതാവിനെ അവർ അംഗഭംഗം വരുത്തുന്നു എന്നു ചൊല്ലാം. എങ്കിലും മാതാവു അവൎക്കു കീഴ്പെട്ടു എന്നു വിചാരിപ്പാൻ പാടില്ലാ. മാതാവിന്റെ അലങ്കാരമായിരിക്കുന്ന വിശുദ്ധ ആരാധനാമാർഗ്ഗങ്ങളാകുന്ന ആഭരണങ്ങളെ തന്നിൽനിന്നു അഴിച്ചെടുത്തും ഓരോരുത്തന്റെ ഇഷ്ടപ്രകാരം കവർന്നെടുത്തും തന്നെ നഗ്നപ്പെടുത്തുവാൻ ശ്രമിക്കുന്നു. ചുരുക്കിപറയുന്നതായാൽ മാതാവിന്റെ സകലവിധമായ വിമ്മിഷ്ടത്തിനും മക്കളാകുന്ന നാം ഓരോരുത്തരുമാകുന്നു കാരണഭൂതന്മാർ എന്നുള്ളതിനു സംശയം രണ്ടില്ലാത്തതാകുന്നു. നമ്മുടെ രക്ഷിതാവായ മിശിഹാതമ്പുരാനെ സത്യമായി പിന്തുടരുവാൻ തക്കവണ്ണം വേണ്ടിയ നിബന്ധനകളും മാർഗ്ഗങ്ങളും സഭ പഠിപ്പിക്കേണ്ടിയതു എത്രയും അത്യാവശ്യമായ സംഗതിയാകുന്നു. എന്നാൽ സഭ പഠിപ്പിക്കുന്നതും കാണിച്ചുതരുന്നതുമായ സംഗതികളുടെ സാരാംശം ശരിയായി സ്വീകരിച്ചുപോരുവാൻ തക്കവണ്ണം ആധാരമായി ഇരിക്കുന്നതു വി: വേദപുസ്തകം മാത്രമാകുന്നു. പഠിപ്പിക്കാനുള്ള പ്രത്യേക ചുമതല സഭയിൽതന്നെ ഇരിക്കുന്നു. (നായകന്മാരായ സഭാംഗങ്ങൾ) നായകന്മാരൊ ഈ വിശേഷം ചേരുന്നു. വേദപുസ്തകരഹസ്യങ്ങളാൽ വെളിവാക്കപ്പെടുന്ന മിശിഹായുടെ ജീവിതത്തിന്റെ സാക്ഷികളാകുന്നു. ഈ സാക്ഷ്യം എത്രയും സർവ്വപ്രധാനമായതും ദൈവതിരുമുമ്പാകെ വിലയേറിയതുമാകുന്നു. രക്ഷിതാവായ മിശിഹാതമ്പുരാൻ പിതാവായ ദൈവത്തെ സൃഷ്ടികളായ നമുക്കു വെളിപ്പെടുത്തിതന്നതിനാൽ ദൈവത്തിന്റെ സകല ഗുണങ്ങളിലും മിശിഹാ ഒരു സത്യസാക്ഷിയായി ദൈവഇഷ്ടപ്രകാരം വേണ്ടിവന്നതായ സകല വ്യാപാരങ്ങളെ നിറവേറ്റുകയും ഉപമിപ്പാൻ പാടില്ലാത്തപ്രകാരമുള്ള [illegible] പ്രവൃത്തിക്കയും സകല ആചാരങ്ങളെ സത്യആന്തരത്തോടുകൂടി പ്രവൃത്തിച്ചു നിറവേറ്റുകയും ചെയ്തു. താൻ അശേഷവും വൈമനസ്യം കാണിച്ചില്ലാ. തന്റെ ശേഷം വിശുദ്ധ അപ്പോസ്തോലന്മാർ തന്റെ കല്പനപ്രകാരം തനിക്കു സാക്ഷികളായിതീൎന്നു. ഇവരുടെശേഷം തങ്ങളുടെ കല്പനകളിലും ദൈവീകമായ അനുസരണത്തിലും അനുഗമിക്കുന്നസ്വവരായ പിതാക്കന്മാർ നില്ക്കുന്നു. ഇപ്രകാരം ലോകത്തിന്റെ അവസാനംവരെയും മിശിഹായുടെ വല്യതായ രക്ഷണ്യപ്രവൃത്തിയെക്കുറിച്ചു സാക്ഷീകരിക്കേണ്ടിയതുമാത്രമാകുന്നു. പ്രധാന അംഗങ്ങളും അംഗങ്ങളുമായ എല്ലാവരുടെയും ചുമതല ഇപ്രകാരമുള്ള ഒരു വല്യ

ദാരമേറിയ വ്യാപാരത്തെ നിവൃത്തിക്കുന്നതിന്നു നമ്മുടെ സഭയിൽ ഇപ്പോൾ ഉപയോഗിച്ചുവരുന്ന കർമ്മാചാരങ്ങൾ തുലൊം ചുരുക്കംമാത്രമാണെന്നും നാം അവയ്ക്കെല്ലാറ്റിന്നും ആയി മറ്റുള്ളവരിൽനിന്നു യാതൊരു അർത്ഥവുമില്ലാതെ പഴി ഏല്ക്കയാണെന്നും ഇപ്പോൾ എനിക്കു മനസ്സിലാകുന്നു എന്നുള്ള വാസ്തവത്തെ നിങ്ങളെയും അറിയിക്കുന്നു.

മിശിഹായെ സേവിക്കുന്നതിന്നു നമുക്കുള്ളതുപോലെ സകല നടപടിക്രമങ്ങളും ഹൈചർച്ച് കാരായ പ്രൊട്ടെസ്റ്റന്റു കാത്തോലിക്കർ എന്നു സസന്തോഷം നാമം സ്വീകരിക്കുന്ന ഇവിടത്തെ സംഘക്കാർക്കും ഉണ്ടെന്നുള്ളതിനെ ഞാൻ സാക്ഷിക്കുന്നു. എന്നാൽ ആരാധനാർത്ഥം ഇവർ ഉപയോഗിച്ചുപോരുന്ന ആചാരങ്ങളുടെ അധികത്വത്തെമാത്രം നിങ്ങളെ മനസ്സിലാക്കുന്നു. എന്നാൽ ഇവർ വളരെ യോഗ്യമായും വളരെ ഭക്തിസൂചകമായും ഇതിനെ നിറവേററി തങ്ങൾ ഉപയോഗിക്കുന്ന ആചാരങ്ങളുടെ അർത്ഥത്തെ വ്യക്തമാംവണ്ണം പ്രദർശിപ്പിക്കുന്നു എന്നു നല്ലവണ്ണം മനസ്സിലാക്കുവാൻ അത്രെ [illegible]കളിൽ സ്വല്പം വിസ്താരമായി, നമ്മുടെ ആലോചനാർത്ഥം കുറിച്ചിരിക്കുന്നതു. ഞാൻ ഇവിടെ വന്നിട്ടു മാസം നാലായിരിക്കുന്നു. ഇവരുടെ സകല ശുശ്രൂഷകളെയും ആരാധനകളെയും ഞാൻ നല്ലവണ്ണം കണ്ടുവരുന്നു. ഇവിടെ വരുന്നതിന്നു മുമ്പായിട്ടു ഇവരെപ്പററി യാതൊരറിവും ഇല്ലാതിരുന്നതിനാൽ ഒരു വിധം സംശയം എനിക്കു ജനിക്കാതിരുന്നില്ല. എന്നാൽ ഇവിടെ വന്നതിന്റെ ശേഷം ഇവരുടെ ആരാധനകളെയും അർത്ഥപൂർണ്ണങ്ങളായി അവയിൽ ഉപയോഗിച്ചുവരുന്ന കർമ്മാചാരങ്ങളെയും കണ്ടതിൽ അനല്പമായ സന്തോഷമുണ്ടെന്നുമാത്രമല്ല ആചാരം ഒരുവിധം കൂടുതലല്ലൊ എന്നൊരു സംശയവുമുണ്ടു. ഇവരുടെ ഇപ്രകാരമുള്ള ആചാരത്തോടുകൂടിയ ആരാധനയെപ്പററി ഞാൻ ഇവിടെയുള്ള അധികാരികളോടു ചോദിച്ചതിൽ അവര യോഗ്യമായിരിക്കുന്ന വിധത്തിൽ അതിന്റെ ഗുണത്തെയും ആവശ്യങ്ങളെയും പറഞ്ഞു മനസ്സിലാക്കിതന്നു. പ്രൊട്ടെസ്റ്റന്റുമതത്തിൽ ഒരു വല്യ ഭാഗം ആളുകളാണ് പ്രസ്തുത ഹൈചർച്ചുകാർ ചർച്ച് ഓഫ് ഇംഗ്ലാണ്ടിന്റെ രണ്ടു വലിയ സംഘങ്ങളാകുന്ന ഹൈചർച്ച് കാരും, ലോചർച്ച് കാരും (സി. എം. എസ്സ് മിഷ്യൻ) ഒരു മേൽ അധികാരത്തെ സന്തോഷത്തോടും അനുസരണത്തോടും സ്വീകരിക്കുന്നതിൽ ഇവർക്കു വിശേഷാൽ ഒരു ഗുണമുണ്ടു. സ്വല്പസ്വല്പവ്യത്യാസങ്ങൾ ഉള്ളവരായി രണ്ടു സംഘക്കാരായി സ്ഥിതി ചെയ്യുന്നു എങ്കിലും അനുദിനം ശണ്ഠയില്ലാതെ ഇരിക്കുന്നല്ലൊ എന്നുള്ളതു തൃപ്തികരമായ ഒരു സംഗതി ആകുന്നു. തന്നിമിത്തം ഇരുപാർട്ടിക്കാരുടെയും വേലയിൽ ഉള്ള അഭിവൃദ്ധിക്കും ശ്രേയസ്സിന്നും യാതൊരു കുറവുമുണ്ടാകുന്നില്ലെന്നു മാത്രമല്ല നാൾക്കുനാൾ ഐശ്വര്യത്തിൽ വളർന്നു വരുന്നു എന്നും പറയേണ്ടിയിരിക്കുന്നു. എന്നാൽ റിഫൊർമെഷ്യൻ വന്നതിനോടുകൂടി കാതലായതും സാരവത്തായതുമായ ചില സംഗതികൾകൂടി സഭയിൽനിന്നു റദ്ദ് ചെയ്തുകളഞ്ഞതിൽ ഹൈചർച്ചുകാരായ വകുപ്പുകാർക്കു അല്പമല്ലാത്തപ്രകാരമുള്ള ഉൽകണ്ഠയുണ്ടു. എങ്കിലും തങ്ങളുടെ ഭക്തിയ്ക്കും ആത്മീകമായതും മൌഢ്യമല്ലാത്തതുമായ വിശ്വാസത്തിന്റെ പൂർണ്ണവ്യാപാരത്തിന്നും നിലനിൽപ്പിന്നും ആവശ്യ വേണ്ടിവരുന്ന ആചാരങ്ങളെ തങ്ങൾ സസന്തോഷം ഉപയോഗിക്കുന്നുണ്ടു. ഇത്രയും പൊതുവായി പറഞ്ഞതിന്റെശേഷം മറ്റുള്ള വകുപ്പുകാർ നമ്മെപ്പററി പറയുന്ന സാഹസസംസാരം ഇവർക്കും പാററുന്നതാണൊ എന്നു ഞാൻ താഴെ കുറിക്കുന്ന ഇവരുടെ ആചാരക്രമത്തിൽനിന്നു നിങ്ങൾ മനസ്സിലാക്കി അഭിപ്രായം പറഞ്ഞാൽ കൊള്ളാമെന്നു എനിക്കു ആഗ്രഹമുണ്ടു.

പ്രസ്തുതസംഘക്കാർ പ്രൊട്ടെസ്റ്റന്റുമതത്തിൽ പൊതുവായി സ്വീകരിച്ചുപോരുന്ന കോമൺപ്രയർ (പ്രാർത്ഥന) പുസ്തകം ഉപയോഗിക്കുന്നു എങ്കിലും അതുകൊണ്ടു തൃപ്തിപ്പെടാതെ ഒരുവിധം സ്ഥിരമുള്ള വിശ്വാസികൾ തങ്ങളുടെ കൂട്ടത്തിൽ ഉണ്ടായപ്പോൾ തൃപ്തിപ്പെടാനുള്ള മാർഗ്ഗങ്ങൾ ആലോചിച്ചു തുടങ്ങി. പ്രാർത്ഥന ആദിയായി മതാനുസരണം നിവൃത്തിക്കേണ്ടിയ സകല സംഗതികളും അവയ്ക്കുണ്ടായിരുന്ന കുറവുകളെ സ്വല്പം സ്വല്പമായി പരിഹരിച്ചു തുടങ്ങി.

ഒന്നാമതായി പ്രാർത്ഥനയെപ്പററി പറയുന്നതായാൽ നിങ്ങൾക്കു ഒരു പുതി

യ അറിവായി തോന്നിയേക്കാം. പ്രാർത്ഥന ഒരു ദിവസം ഏഴു പ്രാവശ്യം ഉണ്ടു്. എന്നാൽ ഇതു സന്യാസികൾക്കും സന്യാസിനികൾക്കുമാണു്. വിദ്യാർത്ഥികളും മറ്റുശേഷമുള്ള ആളുകളും പ്രഭാതപ്രാർത്ഥനയ്ക്കും സന്ധ്യാപ്രാർത്ഥനയ്ക്കും കൂടുന്നതായി മാത്രം ഞാൻ കാണുന്നു. യാമപ്രാർത്ഥനകൾ എല്ലാവരെയും നിർബന്ധപൂർവ്വം ബാധിക്കുന്നതായ ഒരു നിശ്ചയം നമുക്കും ഇല്ലന്നാണു് എനിക്കു തോന്നുന്നതു. എങ്കിലും അവയെ രഹസ്യമായി നടത്തുന്നതിൽ പ്രത്യേക ദൈവീകസംബന്ധം ഉണ്ടാകുമെന്നുള്ളതിനു സംശയം ഇല്ലല്ലൊ. യാമസമയങ്ങളിൽ പ്രാർത്ഥിക്കുന്നു എങ്കിൽ അതു മൂഢഭക്തിയായി ഗണിക്കുവാനും പാടില്ലല്ലൊ. യാമംതോറും പ്രാർത്ഥിക്കുവാൻ ആഗ്രഹമുള്ളവർക്കു സൌകര്യത്തിനായി ഞങ്ങളുടെ ഇവിടുത്തെ ചാപ്പൽ രാത്രി പത്തുമണിവരെ തുറന്നു ഇട്ടേക്കുന്നതാണു്. ഞങ്ങളുടെ പ്രിൻസിപ്പാൾ സായ്പു ഈ യാമപ്രാർത്ഥനകളെ മുടക്കംകൂടാതെ നിവർത്തിക്കുന്നുണ്ടു. കോമൺപ്രയർ പുസ്തകത്തിലെ പ്രാർത്ഥനയൊഴിച്ചു ശേഷമുള്ളതിനായി ഹൈചർച്ചുകാരുടെ ഓക്സ്ഫോഡ് മിഷ്യൻസംഘംവകയിൽനിന്നു പ്രത്യേകപ്രാർത്ഥനകൾ ഉണ്ടാക്കപ്പെട്ടിട്ടുണ്ടു. സുത്താറ, ഏഴര, ഉച്ച, ഇരുപത്തിരണ്ടര. ആദിയായി രാത്രിയിൽ ഇവിടെ ചാപ്പലിൽ കഴിക്കുന്നസുത്താറാർത്ഥന പ്രസ്തുതസംഘക്കാരാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതാണു്. പ്രാർത്ഥനയ്ക്കു ത്രോണോസിന്മേൽ മെഴുകുതിരി കത്തിക്കുന്നുണ്ടു. പ്രാർത്ഥനാസമയത്തു പട്ടക്കാരൻ പ്രത്യേകമായി ഒരു വസ്ത്രം ധരിക്കുന്നുണ്ടു. ആചാരങ്ങൾ ഏതുഭാഗം മുതൽ ആരംഭിക്കുന്നു എന്നും ഏതെല്ലാം ആചാരങ്ങളായി ഗണിക്കപ്പെടാമെന്നും നിങ്ങൾ ഇതിൽനിന്നു മനസ്സിലാക്കണം. മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽ ഞാൻ വായിച്ചിരുന്ന കാലത്തു നമ്മുടെ പ്രാർത്ഥന നീണ്ടുപോയി എന്നും ഉപയോഗമില്ലാത്ത കൌമ്മാപ്പടി ഒട്ടു കുറയ്ക്കുകതന്നെ എന്നും നമ്മുടെ കുഞ്ഞുങ്ങളിൽ ചിലരെല്ലാം പറഞ്ഞിട്ടുള്ളതായി ഇപ്പോൾ ഞാൻ ഓർക്കുന്നു. അന്നു പഠിച്ചിരുന്നവരിൽ അധികംപേരും ഇപ്പോൾ അവിടം വിട്ടുപോയിട്ടുള്ളതുകൊണ്ടു നീണ്ടപ്രാർത്ഥനയെപ്പറ്റി സങ്കടം അവർക്കു ഇല്ലായിരിക്കാം. എങ്കിലും ഇപ്പോൾ സഭയുടെ വിശ്വാസപ്രകാരം ഒരു പുതിയ മേലദ്ധ്യക്ഷന്റെ ആജ്ഞയിൽ അവിടെ വിദ്യാഭ്യാസം ചെയ്യുന്ന നമ്മുടെ കുട്ടികൾ ഇതു അറിഞ്ഞുകൊള്ളട്ടെ. നമ്മുടെ സന്ധ്യാപ്രാർത്ഥന ഇരുപതുമിനിട്ടുകൊണ്ടും പ്രഭാതപ്രാർത്ഥന മുപ്പതുമിനിട്ടുകൊണ്ടും അവസാനിക്കുന്നതാണു. ഇവിടെ പ്രഭാതപ്രാർത്ഥനയ്ക്കു ഏകദേശം ഒരു മണിക്കൂറും സന്ധ്യാപ്രാർത്ഥനയ്ക്കു നാല്പതു മിനിട്ടും ഉപയോഗിക്കുന്നതായി ഇപ്പോൾ ഞാൻ കണ്ടറിയുന്ന ഒരു വാസ്തവമാണു. ഇവരും ഇംഗ്ലീഷുകാരാണു് എന്നുള്ളതു മനസ്സിലാക്കണം. നമ്മുടെ പ്രാർത്ഥനയ്ക്കായി ഒരു കുട്ടി നമ്മുടെ ചാപ്പലിൽ വരാതിരുന്നാൽ എന്താണു് ശിക്ഷ? മല്ലപ്പള്ളിയിലെ തിരുമേനി ദീവന്നാസ്യോസ് സിമ്മനാരി അദ്ധ്യക്ഷം വഹിച്ചിരുന്ന സമയങ്ങളിൽ ഞായറാഴ്ചദിവസം ചില കള്ളപ്പിള്ളികളെ പെട്ടിമുറിയിൽനിന്നു ഓടിക്കുന്നതായി ഞാൻ കണ്ടിട്ടുണ്ടു. ഇവിടെ ഈ പ്രയാസമെങ്ങുമില്ല. അഞ്ചു് മിനിട്ടുനേരം താമസിച്ചുപോയെങ്കിൽ കുട്ടി ഒന്നുക്കു എട്ടണവീതം പ്രായശ്ചിത്തം കിട്ടുന്നതാണു. പട്ടക്കാർതന്നെ പ്രാർത്ഥനയ്ക്കോ കുർബ്ബാനയ്ക്കോ വരുവാൻ സ്വല്പം താമസിച്ചുപോയാൽ രൂപാ ഒന്നു. ഉടനെ പ്രായശ്ചിത്തം ചെയ്യുന്നതാണു. ഇവരുടെ നിശ്ചയങ്ങൾ മാനമുള്ളവയാണു. നിശ്ചയകർത്താക്കൾ തങ്ങൾ നിർമ്മിച്ച നിശ്ചയങ്ങളെ നല്ലവണ്ണം ബഹുമാനിക്കും. ഇതു് ഇംഗ്ലീഷുകാരിൽ വിളങ്ങുന്ന ഒരു ഗുണമാണല്ലൊ.

(തുടരും)

---

## കരുവാറ്റാപള്ളിയുടെ വിലാപം.

മാന്യ പത്രികേ! നീ എന്റെ സഹോദരിമാരിൽ പലരുടേയും സങ്കടങ്ങളെ പിതാവിനെ അറിയിക്കുകയും ഓരോ നിവൃത്തിമാർഗ്ഗങ്ങൾ ഉണ്ടാക്കികൊടുക്കയും ചെയ്യുന്നതു ഞാൻ കാണുകയും കേൾക്കയും അറിയുകയും ചെയ്യുന്നുണ്ടു. അതുപോലെ എന്റെ കാര്യം ഇതേവരെ നിന്നോടു പറയുന്നതിനോ പിതാവിനെ അറിയിക്കുന്നതിനോ തുനിയാഞ്ഞതു എന്റെ ദു

രിതാവസ്ഥ മററുള്ളവരെ ഗ്രഹിപ്പിക്കുന്നതിനുള്ള ലജ്ജകൊണ്ടല്ലാതെ മറെറാന്നുമല്ലാ. ഇങ്ങനെ വിചാരിച്ചു വിചാരിച്ചു നിവൃത്തിയില്ലെന്നു വന്നതിനാൽ ശങ്കാവിഹീനം എൻെറ ദുസ്സഹാവസ്ഥയെ അറിയിച്ചുകൊള്ളുന്നു. നീ പിതാവിനെ അറിയിച്ചു എന്തെങ്കിലും ഒരു പരിഹാരമുണ്ടാക്കിത്തരണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

ഞാൻ എൻെറ പിതാവിൻെറ കടിഞ്ഞൂൽ പുത്രിയാണ്. എന്നെ വിവാഹം ചെയ്തുകൊടുത്തതു ദാരിദ്ര്യവും കുരുപ്പുവിത്തും പുന്നെല്ലും മാറാത്തതായ ഓണംകേറാമൂലയിലാണ്. ഞാൻ കടിഞ്ഞൂലാണെന്നുള്ളതു പലരും അറിഞ്ഞിട്ടില്ലെന്നു സംശയിക്കുന്നതിനാൽ ഒരു ചുരുങ്ങിയ വിവരണം താഴെ പ്രസ്താവിച്ചുകൊള്ളുന്നു.

ഞാൻ ജനിച്ചതു ൧൦൪൨ ധനു ൯-ാം നു- യാണ്. എൻെറ പിതാവു അന്നു ഇനിക്കു ഇട്ട പേരു ബ്രദ് ഓനൊ പള്ളിയെന്നാണ്. എൻെറ ജനനം രാഹുർദശയിലാണ്. എൻെറ പിതാവിനും അപ്പോൾ ആ ദശതന്നെയാണ്. എൻെറ ഈ ഓമനപ്പേരു വടക്കു കോട്ടപ്പടിക്കലെ എൻെറ സഹോദരിക്കു മാത്രമെ കൊടുത്തിട്ടുള്ളു. എന്നെ തെക്കും അവളെ വടക്കും കല്യാണം കഴിപ്പിച്ചതിനു പിതാവിനു എന്തൊ ചില ഉദ്ദേശങ്ങൾ ഉണ്ടായിരിക്കാം. എൻെറ പിതാവിൻെറ ശത്രുക്കൾ അന്നു ഇനിക്കിട്ട ദുഷിപ്പേരു മക്കളും വെള്ളു എന്നാണു. എൻെറ ജ്യേഷ്ഠത്തിമാരെല്ലാം പിതാവിൻെറ ശത്രുക്കളുടെ കൈവശമായിരുന്നു. സഹോദരിമാരുടെയോ ചാർച്ചക്കാരുടേയോ ഭവനങ്ങളിൽ എന്നെ കയററുകയൊ തുള്ളി പച്ചവെള്ളംപോലും തരികയോ ചെയ്യരുതെന്നു ഒരു സർക്കുലരുണ്ടായിരുന്നു. എങ്കിലും എന്നെ രക്ഷിക്കുന്നതിനു പിതാവു ഒരു തക്കപുരുഷനെ നിശ്ചയിച്ചിരുന്നു. എൻെറ ഗ്രഹപ്പിഴകൊണ്ടു അദ്ദേഹം ൧൦൪൯-മാണ്ടു എന്നെയും ബാല്യമായ എൻെറ കുഞ്ഞുങ്ങളെയും ഇഹലോകത്തെയും വിട്ടുപിരിഞ്ഞു. അപ്പോഴത്തെ എൻെറസ്ഥിതി പറയാതെ അറിയാമല്ലൊ. എന്നെയും അനാഥക്കുഞ്ഞുങ്ങളെയും രക്ഷിക്കുന്നതിനു ആരുമില്ലാതായപ്പോൾ പിതാവു ദുഃഖത്തോടും കണ്ണുനീരോടും എന്നെ ഉപേക്ഷിക്കേണ്ടിവന്നു. അതുകൂടെ ആയപ്പോൾ ആണും തുണമില്ലാത്ത എൻെറയും കുഞ്ഞുങ്ങളുടേയും സ്ഥിതി ഓക്കുന്തോറും ഹൃദയം തകരുകയും അശ്രുധാരകൾ പൊഴിയുകയും ചെയ്യുന്നു. അക്കാലത്തെ എൻെറ നിലണകളമേലാണ്. എൻെറ അരയിലൊ മാറത്തൊ ഒരു കീറത്തുണിപോലുമില്ലാ പെയ്യുന്ന മഴയും ഉദിക്കുന്ന വെയിലും എന്നെ വിട്ടുപോകയുമില്ലാ. എൻെറ മക്കൾ എന്നെ അന്വേഷിക്കയുമില്ലാ. ഇനിക്കു ന്യായമായി കിട്ടേണ്ടമുതൽ തരാതെ എൻെറ പരിതാപാവസ്ഥ കണ്ടു വല്ലവരും തരുന്നതും എൻെറ മക്കൾ അപഹരിച്ചിരുന്നു ഞാൻ വഴിയരികെ പാർത്തിരുന്നതിനാൽ എന്നെ ഹസിക്കാത്തവരും ചുരുക്കമാണ്. എന്നാൽ ഭാവികാലത്തെങ്കിലും എന്നെ രക്ഷിക്കുമെന്നു കരുതി ഒന്നു രണ്ടുപേരെ പിതാവു തിരഞ്ഞെടുത്തിട്ടുണ്ടായിരുന്നെങ്കിലും അവർ ബാലന്മാരായിരുന്നു. എന്നെയും കുഞ്ഞുങ്ങളെയും ഭാവിരക്ഷകർത്താക്കളായി തെരിഞ്ഞെടുത്ത ഇരുവരെയും ശത്രു അടിമപ്പെടുത്തിക്കളഞ്ഞു. തന്നിമിത്തം പിതാവിനു എന്നെ കാണുന്നതിനൊ ഇനിക്കു പിതിവിനെ കാണുന്നതിനൊ പാടില്ലാത്തസ്ഥിതിയിലായി. ഈ അടിമയിൽ ഇരുന്നിരുന്ന ഇരുവരിൽ ഒരുവനെ പിതാവു കൈവശപ്പെടുത്തുകയും അവിടുത്തെക്കൂടി കൊണ്ടുനടക്കയും എൻെറ രക്ഷാമാർഗ്ഗങ്ങൾ

അഭ്യസിപ്പിക്കുകയും ചെയ്തു. ചുരുക്കി പറഞ്ഞാൽ ഒരു-ാമാണ്ടിൽ എന്നെ വീണ്ടെടുത്തു രക്ഷിക്കുന്നതിനുള്ള സകല അധികാരങ്ങളും കൊടുത്തു പിതാവു അയക്കുകയും അദ്ദേഹത്തിന്റെ പരിശ്രമത്താലും ദൈവകൃപയാലും ശത്രുക്കളുടെ കയ്യിൽനിന്നു എന്നെയും എന്റെ മക്കളിൽ മുക്കാൽഭാഗത്തെയും തിരിച്ചു എടുക്കയും ചെയ്തു. ഇതിനിടയിൽ എന്റെ പിതാവു എന്നെ ഒന്നു കാണ്മാൻവന്നതു അർദ്ധരാത്രിയിലാണ്. എന്നെ കണ്ടമാത്രയിൽ ഏങ്ങൽ ഇടിക്കയും നിലവിളിക്കയും തലോടുകയും സർവ്വശക്തനോടു പ്രാർത്ഥിക്കയും ചെയ്തുകൊണ്ടു പല ശാന്തവചനങ്ങളാൽ എന്നെ ആശ്വസിപ്പിച്ചു താമസിയാതെ എന്റെ ദുഃഖനിവാരണം ചെയ്യാമെന്നുള്ള വാഗ്ദാനത്തിന്റെ ഫലമായിട്ടാണത്രെ അപ്പോളെനിക്കു ഭവിച്ചതു. അദ്ദേഹം എന്നെ സ്വാധീനപ്പെടുത്തിയെന്നു മാത്രമല്ലാ എന്റെ വീടു പണിയിക്കുന്നതിനു ആരംഭിക്കയും എന്റെ ജന്മനാൾ ഘോഷിച്ചുതുടങ്ങുകയും ഇനിക്കു ഏതാനും വസ്ത്രങ്ങളും ആഭരണങ്ങളുമുണ്ടാക്കിത്തരികയും ചെയ്തു. വെളിക്കിറങ്ങാതിരുന്ന ഞാൻ എന്റെ സഹോദരികളേയുംമററും കാണുന്നതിനു പോയിത്തുടങ്ങി. എന്റെ ആവശ്യങ്ങൾ മുഴുവൻ നിറവേറുന്നതിനുമുമ്പിതാ കണ്ടകശനി വന്നുകേറിയിരിക്കുന്നു എന്റെ രക്ഷകർത്താവിന്റെ ബുദ്ധിഹീനത അവൎണ്ണനീയമാണ്.

ഇപ്പോഴത്തെ എന്റെ സ്ഥിതി പറയുന്നതായാൽ ആൎക്കും ദുഃഖം തോന്നാതെ ഇരിക്കയില്ലാ. എന്റെ പുരയ്ക്കു കതകില്ലാത്തതിനാൽ രാത്രിയിൽ കുറുക്കനും പകൽസമയം കന്നുകാലികളും അതിനകത്തു കാഷ്ടിക്കുന്നു. എന്റെ മാറിൽ കിടക്കുന്ന വസ്ത്രം മാരുതന്റെ ശക്തിയാൽ ഛിന്നഭിന്നങ്ങളാക്കിയിരിക്കുന്നു. എന്റെ ഭവനത്തു വിളക്കു വയ്ക്കുന്ന ദിവസം ഓൎമ്മയിൽനിന്നു മാറിയിരിക്കുന്നു. രക്ഷകർത്താക്കൾ ഞായറാഴ്ചകളിലും മററു വിശേഷ ദിവസങ്ങളിലും എന്നെ കാണ്മാൻവരുന്നതു ചുരുക്കമാണ്. അപ്പനെന്നും കൊച്ചപ്പനെന്നും മററും പറഞ്ഞു അവർ തമ്മിൽ ചീറുന്നു. വികാരിപിശാചും കൈക്കാരപിശാചും ഒരു വാതിലിൽക്കൂടിതന്നെ അകത്തു കടന്നിരിക്കുന്നു.

എന്റെ മുതലെല്ലാം അവരവർ അപഹരിക്കുന്നു. എന്റെ മേച്ചിലിൽ ഈർക്കിലിയല്ലാതെ വേറെ യാതൊന്നുമില്ല. എന്റെ തലയുടെ പുറകിൽതന്നെ ഒരു വലിയ മുറിവു പററുകയും അതു എന്നെ വളരെ വേദനപ്പെടുത്തുകയും ചെയ്യുന്നു. മഴനനഞ്ഞു പനി ഒരിക്കലും എന്നെ വിട്ടുമാറുന്നില്ല. ഈ സ്ഥിതിയിൽ അല്പനാൾക്കൂടെ പിതാവു എന്നെ നോക്കാതിരുന്നാൽ ഒരു ദിവസം എന്നെകുറിച്ചു അവസാനമില്ലാതെ കരയുന്നതിനിടയാകും. അപ്പനു വയസ്സും ക്ഷീണവുമെങ്കിൽ കൊച്ചപ്പനെയെങ്കിലും അയച്ചു എന്നെ കാണുകയും എന്റെ കണക്കു കേൾക്കുകയും എന്നെ രക്ഷിക്കുന്നതിനു പ്രത്യേകം ഒരാളെ ചുമതലപ്പെടുത്തുകയും ചെയ്യണമെന്നു അപേക്ഷിക്കുന്നു.

കരുവാററാ പള്ളി

---

# കെ. എൻ. ഡി.

## വിദ്യാൎത്ഥി, ലേഖകൻ, പത്രാധിപർ.

(തുടൎച്ച.)

ഇപ്പോൾ താരക അവലംബിച്ചിരിക്കുന്ന നയത്തെക്കുറിച്ചു രണ്ടുവാക്കു പറയാം. പേരും മറ്റും വിശദമായി കാണിക്കയും, താരകയുടെ ട്രസ്റ്റികൾ ഗണനീയന്മാരല്ലെങ്കിൽ വല്ലവരും ഉത്തരവാദിത്വം വഹിക്കയും ചെയ്യില്ലെങ്കിൽ താരക പത്രികയുടെ വാദങ്ങൾക്കു മറുപടി പറകയില്ലെന്നുള്ളതാണു. യാക്കോബായ പാത്രിയർക്കീസിനെ ആക്ഷേപിച്ച ലേഖനത്തിന്നും താരകാധിപൎക്കു എം. എൻ. ഓ എന്ന പേരു കൊടുക്കാമെന്നും മറ്റുള്ളവൎക്കു അങ്ങിനെ ചെയ്തുകൂടെന്നും പറയുന്ന കടുത്ത യുക്തി എനിക്കു മനസ്സിലാകുന്നില്ലാ.

ബ്രിട്ടീഷുപാർലമെന്റിനെയും അതിലെ നടപടികളെയും ആക്ഷേപിച്ചു വളരെ മുമ്പു പ്രസിദ്ധപ്പെടുത്തിയിരുന്ന ജൂണിയസ്സിന്റെ ലേഖനങ്ങളുടെ ഗ്രന്ഥകർത്താവു ആരാണെന്നു ഇപ്പോഴും അറിഞ്ഞിട്ടില്ലാ. എന്നിട്ടും ഇംഗ്ലണ്ടിലെ ചില പ്രഭുക്കന്മാർകൂടി അതുകളിലെ ആക്ഷേപങ്ങൾക്കു അന്നു മറുപടി പറകയുണ്ടായി. ലിഖിതാവിന്റെ പേർ വെളിക്കു പറയാഞ്ഞതിനാലൊ ഗണനീയന്മാർ ഉത്തരവാദിത്വം വഹിക്കാഞ്ഞതിനാലൊ ആ മഹാന്മാർ അന്നു സമാധാനം പറയാതിരുന്നില്ല.

ഇംഗ്ലണ്ടിലെ സമാജസംസ്കാരത്തിന്നായി അഡിസൻ, സ്റ്റീലി എന്ന മഹാന്മാർ ഇംഗ്ലീഷുകാരുടെ ഇടയിൽ അന്നുണ്ടായിരുന്ന പല ആചാരമര്യാദകളെയും മറ്റും ഖണ്ഡിക്കുന്ന ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയതും സാക്ഷാൽ പേർ വെക്കാതെയായിരുന്നു. താരകാധിപർ തന്നെ ചൂണ്ടികാണിച്ച ഒരു ലേഖകൻ തന്നെയും "ശീലില്ലെ ഗോവിന്ദൻ" എന്ന പേരിനെ എടുത്താണല്ലൊ സാരഗർഭങ്ങളായ ചില ലേഖനങ്ങൾ എഴുതിയതു. ഇങ്ങിനെ ലോകത്തിലെങ്ങും പതിവുള്ള ന്യായമായ അവകാശം പത്രികാലേഖകന്മാൎക്കുമാത്രം എടുത്തുകൂടെന്നു താരകാധിപർ ശഠിക്കുന്നതു ഒരു വക്രബുദ്ധിയാണെന്നു തന്നെയാണു എനിക്കു തോന്നുന്നതു.

പത്രികയും താരകയും തമ്മിലുള്ള വാദത്തിൽ എന്നെ ആശ്ചര്യഭരിതനാക്കിതീൎത്ത ഒരുസംഗതികൂടി എടുത്തുപറയാം.—പാത്രിയർക്കീസുബാവായെ മനഃപൂർവ്വം ആക്ഷേപിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി താരകാധിപർ ഒരു ലേഖനമെഴുതി എം. എൻ. ഓ. എന്ന പേരുംവെച്ചു. താൻ ഒന്നും അറിഞ്ഞില്ലെന്നുള്ള ഭാവത്തിൽ താരകയാപ്പീസിൽ ഇങ്ങിനെ ഒരു ലേഖനം വന്നിട്ടു കുറച്ചു നാളായെന്നും അതിനെ പ്രസിദ്ധപ്പെടുത്താതെ നിവൃത്തിയില്ലാത്തതിനാൽ പ്രസിദ്ധപ്പെടുത്തുന്നുവെന്നും മറ്റും പ്രകടിപ്പിച്ചു. ഗ്രന്ഥകർത്താവു താൻതന്നെയാണെന്നു സമ്മതിക്കാതെ ഗത്യന്തരമില്ലെന്നു കണ്ടപ്പോൾ അങ്ങിനെ സമ്മതിച്ചു ആ ലേഖനത്തിലെ കൊള്ളരുതാത്ത പ്രയോഗങ്ങൾക്കു താൻ ഉത്തരവാദിയല്ലെന്നു പ്രസ്താവിച്ചു. തന്റെ ആലോചനാശക്തി മൂൎത്തീകരിച്ചുണ്ടായതിന്റെ ഫലമായ ആ ലേഖനത്തിലെ സ്തുതിയും ദോഷവും തനിക്കു ചേൎന്നതല്ലെന്നു പറഞ്ഞു വായനക്കാരെ കബളിപ്പിക്കാമെന്നുറച്ച താരകാധിപരുടെ കൃത്രിമബുദ്ധി അത്ഭുതകരമായിട്ടുള്ളതു തന്നെ. ഇവിടെ ജ്യേഷ്ഠാനുജന്മാർ രണ്ടുപേർ ഉണ്ടു. ഇവരിൽ ജ്യേഷ്ഠൻ വളരെ സാധുവും കൂലിവേല ചെയ്തു ഉപജീവനം കഴിക്കുന്നവനും ഉദ്ദേശം ൫൦ വയസ്സു പ്രായമുള്ളയാളും ആണു. അനുജൻ മാനസാന്തരപ്പെട്ട നവീകരണക്കാരനും മഹാ ധൃഷ്ടനും കുറെ പണം സമ്പാദിച്ച ആളും ആണു. ചിലവിന്നു വല്ലതും തരേണമെന്നു പറഞ്ഞു ജ്യേഷ്ഠൻ അനുജനെ അലക്ഷ്യപ്പെടുത്തിയതിനാൽ പ്രകൃത്യാ മഹാ പിശുക്കനായ അനുജൻ കോപപരവശനായി ജ്യേഷ്ഠന്റെ ചെകിട്ടത്തു കണക്കിന്നു രണ്ടു അടി കൊടുത്തു. സമീപസ്ഥന്മാരിൽ ചിലർ അയാൾ ചെയ്തതു മഹാ വലിയ പാതകമല്ലയൊ എന്നു ചോദിച്ചതിന്നു "ഞാൻ ജ്യേഷ്ഠനെയല്ലാ, ജ്യേഷ്ഠന്റെ ഉള്ളിൽ ഇരിക്കുന്ന ദുരാത്മാവിനെയാണു അടിച്ചതു, ഞാനല്ലാ, എന്റെ വൈരാഗ്യമാണു അടിച്ചതു" എന്നു പറകയുണ്ടായി. ഈ യുക്തിക്കുള്ള ചാപലമൊക്കെ താരകാധിപരുടെ യുക്തിയിലും ഉണ്ടെന്നു സമ്മതിക്കാതിരിപ്പാൻ നിവൃത്തിയില്ലാ. ഇങ്ങിനെ ലോകത്തിൽ എന്തൊരു അക്രമമാണു ചെയ്തുകൂടാത്തതു. ഈ തരം ലോക

ത്തിന്നു ഇതിന്നു മുമ്പു വെളിപ്പെട്ടിരുന്നുവെങ്കിൽ അനേകം രക്തസാക്ഷിക്കാർക്കും തങ്ങളുടെ ഭയങ്കരഅവസാനത്തിൽനിന്നു ക്ഷണേന രക്ഷപെടാമായിരുന്നല്ലൊ.

ഇനി തന്റെ തെറ്റിനെ സമ്മതിക്കാതെ പഴയ ആദാമ്യസ്വഭാവപ്രകാരം അതിനെ നീതീകരിപ്പാൻ താരകാധിപർ പുറപ്പെടുവിച്ചിരിക്കുന്ന ചില യുക്തികളുടെ ബലാബലംകൂടി പരിശോധിക്കാം. അയാളുടെ ഒന്നാമത്തെ ന്യായം വിഖ്യാതന്മാരായ ചില പ്രബന്ധകർത്താക്കൾ അവരുടെ ഹിതത്തിന്നു ഒത്തതല്ലാത്തതു ചില പത്രങ്ങളെക്കൊണ്ടു പറയിക്കുന്നു എന്നാണു. ഇതിന്നു ഒന്നിൽ അധികം സമാധാനം പറവാനുണ്ടു. അംഗ്ലിയാബിഷോപ്പന്മാരുടെ എഴുത്തുകൾ വേദപുസ്തകം അല്ലെന്നു താരകാധിപർ പറഞ്ഞതുപോലെ അയാൾ ചൂണ്ടിക്കാണിച്ചിട്ടുള്ളവർ തെറ്റിപ്പോവാൻ പാടില്ലാത്തവരല്ലെന്നും അവർ പറഞ്ഞതു വേദവചനമല്ലെന്നുംതന്നെയാണു. നേരെമറിച്ചു ഇപ്രകാരമുള്ളവരുടെ അഭിപ്രായത്തെ സ്വീകരിക്കുന്നപക്ഷം എം. എൻ. ഓ.യുടെ ലേഖനത്തിലെ കൊള്ളരുതാത്ത പ്രയോഗങ്ങളെല്ലാം താരകാധിപരിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്ന ദുസ്സ്വഭാവത്തിന്റെ പ്രതിബിംബമാണെന്നു സമ്മതിക്കേണ്ടിവരും. കാരണം വിശ്വവിശ്രുതനായ കാറലയിൽ എന്ന തത്വജ്ഞാനി ഇംഗ്ലണ്ടിലെ ബാണഭട്ടനായ മിൽററന്റെ പറുദീസാനഷ്ടത്തെ നിരൂപണം ചെയ്യുമ്പോൾ സാത്താനിൽ മുന്നിന്നു കാണുന്ന സ്വഭാവങ്ങൾ മിൽററനിൽ പ്രശോഭിച്ചുകൊണ്ടിരുന്ന ചില ലക്ഷണങ്ങളുടെ പ്രതിഛായയാണെന്നു പറയുന്നു. താരകാധിപർ അറിയാതെ അയാളുടെ നഗ്നത ഈ വിധം വെളിപ്പെട്ടുപോയതു ആശ്ചര്യംതന്നെ.

കൂടാതെയും കെ. എൻ. ഡി. ചൂണ്ടിക്കാണിച്ചിരിക്കുന്നവരെപ്പോലെതന്നെ വിഖ്യാതന്മാരായിരിക്കുന്ന ജോൺസൻ, ജെറമിറെയിൻ മുതലായവർ ആത്യാവശ്യമെന്നു തോന്നുന്നിടത്തു ഞണ പറയുന്നതിന്നു വിരോധമില്ലെന്നു പറയുന്നുണ്ടു. താരകാധിപർ തരമല്ലെന്നു തോന്നുന്നിടത്തൊക്കെ ഞണ പറഞ്ഞുംവച്ചു അതുകൾ വെളിപ്പെട്ടപ്പോൾ അങ്ങിനെ ചെയ്വാൻ വിരോധമില്ലെന്നും ഇന്നാരൊക്കെ പറഞ്ഞിട്ടുണ്ടെന്നും പറകയില്ലെന്നു നമുക്കു എങ്ങിനെ വിചാരിക്കാം.

പത്രികാധിപരും ശേഷം വായനക്കാരുമെ! താരകാധിപരെ നമുക്കു നല്ലപോലെ മനസ്സിലായല്ലൊ. തർക്കത്തിൽ വണ്ടിക്കാരൻ മത്തായിയുടെ സൂത്രമാണു വിദ്വാൻ എടുത്തിട്ടുള്ളതു. ആയതിനാൽ ഇയാളുമായി തർക്കിച്ചു ഫലമില്ലാതെ പത്രസ്ഥലം മേലിലെങ്കിലും മുടക്കാതെ തർക്കങ്ങൾക്കു ഒരു അവസാനം വരുത്തിയാൽ കൊള്ളാമെന്നു താഴ്മയോടെ അപേക്ഷിച്ചുകൊള്ളുന്നു. കുനിയൻ കുത്തി ഗോപുരം മറിഞ്ഞതായി പണ്ടും കേട്ടിട്ടില്ലല്ലൊ.

നവീകരണസമുദായക്കാരെ! ഒരു റബർപന്തിനെ അടിച്ചു താഴ്ത്തണമെന്നു വിചാരത്തോടെ എത്രയുംശക്തിയോടുകൂടി കീഴ്പോട്ടു എറിഞ്ഞാലും അത്രയും കൂടുതൽ ശക്തിയോടുകൂടി അതു മേല്പോട്ടു ഉയരുന്നതെയുള്ളു. മറ്റു ക്രിസ്തീയ സഭക്കാരെല്ലാവരും ശ്ലാഘിക്കയും ബഹുമാനിക്കയും ചെയ്തുവരുന്ന പാത്രിയർക്കീസുബാവായെ ഞാൻ ഇപ്പോൾവേഷധാരിയാക്കിത്തരാമെന്നു പറഞ്ഞു ഞെളിഞ്ഞു പുറപ്പെട്ട കൊച്ചന്റെ ഇഷ്ടംപോലെ ചെയ്വാൻ സമുദായനാവായ താരക ഒഴിഞ്ഞുകൊടുക്കയും പുസ്തകപ്രസിദ്ധീകരണത്തിന്നായി പണം ശേഖരിച്ചുകൊടുക്കയും ചെയ്തതിന്റെ ഫലമായിട്ടു നിങ്ങളുടെ സഭാനേതാക്കന്മാരല്ലയൊ വേഷധാരികളായിതീന്നതു. നേരെമറിച്ചു വേഷധാരിയാക്കാമെന്നു ആരെക്കുറിച്ചു വിചാരിച്ചുവൊ ആ പാത്രിയർക്കീസിന്നു യോഗ്യത പോരായെന്നല്ലാതെ സ്ഥാനത്തിന്നു ന്യൂനതയില്ലെന്നു താരക തന്നെ സമ്മതിച്ചു പറയേണ്ടിവന്നു. അതിന്റെ ഫലമായി പാത്രിയർക്കീസു പാത്രിയർക്കീസും നവീകരണതലവന്മാർ വേഷധാരികളുമായി അവസാനിച്ചു. കഷ്ടം! ഒരെ മാതാവിന്റെ ഉദരത്തിൽനിന്നു ജനിച്ച രണ്ടു സഹോദരിമാർ തമ്മിൽ ഇത്ര വലിയ വഴക്കിന്നു കാരണമുണ്ടാക്കിയ പിശാചു ഭയങ്കരൻതന്നെ. നവീകരണസമുദായമെ! യോനായെ നിങ്ങൾ കപ്പലിൽനിന്നു എറിഞ്ഞുകളവിൻ. അങ്ങിനെ ചെയ്യാതിരിക്കുന്ന കാലത്തോളം കടലിൽ കാറ്റും കോളും വദ്ധിക്കുന്നതിന്നും കപ്പല്ക്കാരും ജനങ്ങളും വിഷമിക്കുന്നതിന്നും അവസാനം കപ്പൽ മുങ്ങുന്നതിന്നും ഇടയായേക്കാം.

ശേഷം വഴിയെ എന്നു എത്രായക്കുട്ടി.

# ഡെവീഡ് സീ. പീ. ✣

പതിനാല്ല വത്സരങ്ങൾക്കു മുമ്പ് മലയാളത്തിൽ സഞ്ചരിച്ച് നവീകരണത്തിൽ ചില നൂതന പഠിപ്പിക്കകളെ ഉൽപാദിപ്പിച്ച് അവരുടെ പിതൃസ്ഥാനത്തെ സ്വീകരിച്ചിരുന്ന സിലൊൺ ദേശവാസിയായ ഡെവീഡ് ഇതാ ഇപ്പോഴും തന്റെ മക്കളെ സന്ദർശിക്കാനായി പഴയ സ്ഥലങ്ങളിൽ എത്തിയിരിക്കുന്നു. അമ്മേരിക്കായിലും മറ്റും സഞ്ചരിച്ചു ഉല്പാദിപ്പിച്ച ശേഷം മദ്രാസിൽ എത്തി പ്രീച്ച്, ബ്രദർ മുതലായവരുടെ പ്രസംഗിയായി സഞ്ചരിച്ചതും സഞ്ചരിക്കുന്നതും അവൻ മദ്രാസിൽ വച്ചു പ്രവൃത്തിച്ച ചില കള്ളങ്ങളും അതിനാൽ അവനെ ബിഷോപ്പ് പിരിച്ചയച്ചതും മറ്റും തുലാമാസത്തിലെ പത്രികയിൽ ചേർത്തിരുന്നതു മിസ്റ്ററിന്നു അറിവു കിട്ടിയിരിക്കുന്നു. ഈ മിസ്റ്റർ ഡേവീഡ് ഒരുദൈവകുഞ്ഞായതു ഇടവകപത്രിക പത്രാധിപർ അവർകളുടെ ഭാഗ്യം. അല്ല പഴെ വസ്ഥിതിയിലായിരുന്നു എങ്കിൽ രണ്ടായിരമൊ ഇരുപതിനായിരമൊ രൂപാ നഷ്ടവ്യവഹാരത്തിന്മെൽ കെട്ടി കൊടുക്കേണ്ടിവന്നേനെ. ഇത്ര സത്യവാനായി തിരുവിതാംകൂർകാരുടെ ദൈവാനുകൂലത്തിന്നു കാരണഭൂതനായിരിക്കുന്ന ആദിവ്യന്റെ വേലയെ ദുർബ്ബലപ്പെടുത്തുന്നതിനായിട്ടല്ലയൊ ഹേ പത്രാധിപരെ! നിങ്ങൾ ഇപ്രകാരം ചെയ്യുന്നു. ഇത് എല്ലാ പത്രകാരുടേയും തന്ത്രമാണ്. ഒരുഭാഗം സത്യത്തോടു കൂടെ ഇരുപത്തിഅഞ്ചു ഭാഗം നുണ കൂട്ടിച്ചേർക്കുന്നവരാണ് പത്രാധിപന്മാർ എങ്കിലെ പത്രത്തിന്നു ചിലവുള്ളു. അല്ലാതെ ഇവ യാതൊന്നുമുണ്ടായതല്ല. ഏഴപവൻ ഉണ്ടായിരിക്കെ യാതൊന്നുമില്ലെന്നു നുണ പറയുന്ന ഒരുവൻ നടന്നു നമുക്കുവേണ്ടി ഇത്ര പ്രയാസപ്പെട്ടുമൊ എന്നല്ലാമാണ്. ഇതുകൾ യാതൊന്നും ചെയ്തിട്ടില്ലെന്നുള്ളതിന്നു ഡെവീഡ് സാക്ഷിയായിച്ചോദിക്കുന്നതു. പത്രാധിപരെ നഷ്ടവ്യവഹാരംമൂലം ഭയപ്പെടുത്താത്ത പ്രസംഗങ്ങൾ ഇല്ലന്നായിരിക്കുന്നു. പേടിച്ചിരുന്നോണം. പലവിധത്തിൽ സത്യവാനാകുവാൻ ശ്രമിച്ചിട്ടും ചിലതെല്ലാം ചെയ്തുപോയി എന്നു അവൻ തന്നത്താൻ ഏൾക്കുന്നു. എൺപത്തിമൂന്നു എവിടെ തുള്ളൽ, നിലവിളി, കുത്തു, ചാട്ടം ഇവയെല്ലാം പൈശാചികം എന്നു ധൈര്യത്തോടെ വിളിച്ചുപറയുന്നു. എൺപത്തിമൂന്നിൽ തുള്ളിയ മാത്തനും പാപ്പിയും കുഞ്ഞാക്കാണ്ടയും ഔച്ചയും കുഞ്ഞമ്മയും കണ്ണിൽകണ്ണു നോക്കിയിരുന്നു മഞ്ഞളിക്കുന്നു. അതുനിമിത്തം മിസ്റ്റർ ഡെവിഡിന്റെ അപേക്ഷപ്രകാരം നിലവിളിക്കാനും എഴുനേല്ക്കാനും പ്രാർത്ഥിപ്പാനും ആരുമില്ല. രണ്ടു വാക്കെങ്കിലും ഒന്നു പ്രാർത്ഥിച്ചാലെ സഹോദരി സഹോദരാ എന്നു കെഞ്ചിയിട്ടു ചാടി എഴീക്കാനും പഴയ പിതാവിന്റെ ആജ്ഞയെ അനുസരിപ്പാനും ആരുമില്ല. അതുകൊണ്ടു ഇതാ ഡെവീഡ് തന്നത്താൻ ലജ്ജിതനാകുന്നു. മാമന്റെ കഴുത്തിന്മെൽ ചാടിപ്പിടിക്കുകയും അവൻ ചാടി കൈ വയ്ക്കുകയും അതുകളെ എല്ലാം പാപ്പായുടെ ആശീർവ്വാദംപോലെ കൈകൊണ്ടുകൊണ്ടിരിക്കുകയും ചെയ്തിരുന്ന സഹോദരസഹോദരിമാർ തലകീഴാക്കി സ്തുതിചെയ്യുന്നു. പ്രസംഗം തീരെ ഫലിക്കുന്നില്ലെന്നു പ്രസംഗിക്കുന്നതിന്നു ബോധപ്പെടുന്നതായി മുഖഭാവം കാണിക്കുന്നു. അവസാനപ്രാർത്ഥനയും അതിനെ തെളിയിക്കുന്നു. ഞാൻ ചെയ്തു ഇനിയും ദൈവം പ്രവർത്തിക്കുന്നില്ല. ഞാനെന്തുചെയ്യാം എന്നാണ് പ്രാർത്ഥന. ഈ വൈധ്യവിത്ത നിങ്ങളുടെ പത്രം അദ്ദേഹത്തെ വളരെ ഉപദ്രവിക്കുന്നു. അദ്ദേഹം നിങ്ങളെ പ്രാകുന്നു. നിങ്ങളെ കള്ളന്മാരാക്കുന്നു. ഇങ്ങനെ നിങ്ങൾ മറ്റുള്ളവരെ ഇട്ടു ബുദ്ധിമുട്ടിക്കുന്നത് എന്തിനാണ്. മിസ്റ്റർ ഡെവിഡ് ഒരു ദൈവകുഞ്ഞാകയാൽ വ്യവഹരിപ്പാനൊ ഇതു കള്ളമാണന്നു തെളിയിപ്പാനൊ ശ്രമിക്കുന്നില്ല. അതിനാൽ ദൈവകുഞ്ഞുങ്ങളോടു ദൈവത്തെ ഓർത്തു സ്നേഹം തോന്നി ഇട്ടിഅച്ചൻ ഇങ്ങനെപറഞ്ഞിട്ടില്ലെന്നു ഒരു എഴുത്തുണ്ടാക്കി അടുത്തപത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ നിങ്ങളുടെലേഖകനോടു അപേക്ഷിക്കുന്നു. അഥവാ ഇട്ടിയച്ചൻ പറഞ്ഞിട്ടുണ്ടെന്നു അച്ചൻ എഴുതുന്നപക്ഷം പത്രാധിപരും ലേഖകനും “ഡയബൊളിക്കൽ ലയറാ” കാതെ കഴിച്ചുകൂട്ടാം.

✣ സിലോണിൽ പറയന്മാരിൽ ഒരാളാകയാൽ ആണു സി. പി. എന്നു രണ്ടു അക്ഷരങ്ങൾ സ്ഥാനചിഹ്നമായി വച്ചിരിക്കുന്നതു.

## നവീകരണത്തിലെ മേല്പട്ടവും താരകയും.

നവീകരണത്തിലെ മേല്പട്ടത്വത്തെ സാധൂകരിപ്പാൻ താരക കടിച്ചുമറിക്കുന്നു എങ്കിലും ഇതേവരെ ഫലപ്രദമായി എന്നു പറയാൻ പാടില്ല. താരക വളച്ചുകെട്ടി പറയുന്ന സംഗതികൾക്കെല്ലാം വിസ്താരമായി സമാധാനം പറവാൻ വിചാരിച്ചാൽ ഒരു ലഘുലേഖ ആവശ്യപ്പെട്ടേക്കാം. അതിനാൽ താരകയുടെ പ്രധാന യുക്തികൾക്കു മാത്രം ചുരുക്കത്തിൽ സമാധാനം പറയാമേ ഞങ്ങൾ വിചാരിക്കുന്നുള്ളൂ.

മേല്പട്ടസ്ഥാനത്തെ അസാധുവാക്കുന്നതോ നശിപ്പിക്കുന്നതോ ആയ കാരണങ്ങൾ പലതുണ്ട്. "അവന്റെ എപ്പിസ്കോപ്പാസ്ഥാനം മറ്റൊരുത്തൻ എടുക്കട്ടെ" എന്നു യഹൂദാസ്കറിയോത്തായെക്കുറിച്ചു വിശുദ്ധ പത്രോസ് പറഞ്ഞിരിക്കുന്നതു വായിച്ചാൽ എപ്പിസ്കോപ്പാസ്ഥാനം അസാധുവായിട്ടോ നശിച്ചുപോകാവുന്നതാണെന്നു സ്പഷ്ടമാകുന്നു. നവീകരണമേല്പട്ടത്വത്തെക്കുറിച്ചു തന്നെ പറയുന്നതായാൽ അതു ആരംഭത്തിലെ അസാധുവാണെന്നും അഥവാ അല്ലെങ്കിൽ സ്കറിയോത്തിന്റേതുപോലെ നശിച്ചുപോയെന്നും മറ്റും പല കാരണങ്ങളാൽ തെളിയിക്കാവുന്നതാണ്. എങ്കിലും തർക്കിച്ചു കാലം കളയാതെ ഇരിപ്പാമെന്നുള്ള വിചാരത്തിന്മേൽ അംഗ്ലിയാ വൈദികന്മാർ സമ്മതിച്ച കാരണങ്ങളെ മാത്രമെ ഞങ്ങൾ എടുത്തു പറഞ്ഞൊള്ളൂ. വേദപുസ്തകം മാത്രം സകലത്തിനും ആധാരമെന്നു പറയുന്ന ഒരു കൂട്ടർ ആണല്ലൊ അംഗ്ലിയർ. ഇവരും നവീകരണക്കാരും ഒരു വിശ്വാസത്തിലും സഹോദരത്വത്തിലും ഇരിക്കുന്നവരാണെന്നു അവർ തന്നെ സമ്മതിക്കുന്നു. നവീകരണക്കാരെ ജനിപ്പിച്ചതു മിഷ്യനറിമാരാണെന്നു ആ കൂട്ടർ പറകയും എഴുതുകയും ചെയ്യുന്നുണ്ട്. അതിനാൽ നവീകരണക്കാരുടെ ബന്ധുക്കളുടെ നിലയിലല്ലാ ഗുരുസ്ഥാനമൊ പിതൃസ്ഥാനമൊ വഹിക്കുന്ന നിലയിൽ ഇരിക്കുന്ന അംഗ്ലിയർ സമ്മതിച്ച കാരണങ്ങളെ എടുത്തു പറഞ്ഞാൽ കുറെ കൂടെ സമ്മതമുണ്ടാകുമെല്ലൊ എന്നുവച്ച് അവയെ ഞങ്ങൾ പ്രത്യേകം എടുത്തു പറയുന്നതാണ്. ആ കാരണങ്ങൾ ൧. ചതി, ൨. മുടക്കു, ൩. അധികാരമില്ലായ്ക ഇവയാണ്.

നവീകരണമേല്പട്ടം ചതിയാൽ സമ്പാദിച്ചതായിരുന്നാൽ അതു ആരംഭത്തിങ്കലെ അസാധുവാണെന്നുള്ളതു താരക സമ്മതിച്ചില്ലെങ്കിലും മറ്റുള്ള ക്രിസ്ത്യാനികളെല്ലാവരും സമ്മതിക്കും. നവീകരണമേല്പട്ടത്വത്തിന്റെ ഉറവ കഴിഞ്ഞുപോയ മാത്യൂസ് അത്താനാസ്യോസാണെന്നുള്ളതിനെ ആരും തർക്കിക്കുമെന്നു തോന്നുന്നില്ല. ആ ഉറവ മാറായിലെ കൈപ്പുവെള്ളമായിരുന്നാൽ ആ ഉറവയിൽനിന്നു ഒഴുകിയ വെള്ളം കൈപ്പില്ലാതെവരാൻ പാടില്ല. എന്നാൽ മാത്യൂസ അത്താനാസ്യോസ ഒരു കാസ്സീസാ മാത്രമായിരിക്കുമ്പോൾ കശീശായാണെന്നു വ്യാജം പറകയും ശെമ്മാശന്മാർക്കു പാടില്ലാത്ത കുർബ്ബാന ചൊല്ലുകയും ഇവിടുത്തെ മെത്രാൻ മരിച്ചുപോയിരിക്കുന്നതിനാൽ തന്നെ മെത്രാനാക്കി അയക്കണമെന്നു അപേക്ഷിക്കുന്നതായി ഒരു കള്ളയെഴുത്തു കൊടുക്കുകയും ചെയ്തു ചതിയാൽ സ്ഥാനം സമ്പാദിച്ചു എന്നുള്ളതാണ ഞങ്ങളുടെ ഒന്നാമത്തെ തർക്കം. അതിനും പല തെളിവുകൾ ഉണ്ടെങ്കിലും ആ കാലത്തു മൂസലിൽ മിഷ്യനറിയായിരുന്ന ബാഡ്ജർ, നെസ്തോറിയൻസിനെക്കുറിച്ചു എഴുതിയിട്ടുള്ള പുസ്തകത്തെ ഞങ്ങൾ തെളിവായി കാണിച്ചു. എന്നാൽ ബാഡ്ജർ എഴുതിയിട്ടുള്ള വാചകങ്ങളിൽ ഈ എല്ലാ സംഗതികളും സ്പഷ്ടമായി അടങ്ങിയിട്ടില്ലെന്നും അഥവാ ഉണ്ടായിരുന്നാൽ അവ പരദേശികൾ ഒരു ദേശത്തെ വൃത്താന്തം എഴുതുന്നതിൽ വരുത്തിക്കൂട്ടുന്ന ആശ്ചര്യകരമായ തെറ്റുകൾ ആണെന്നും താരക വാദിക്കുന്നു. മൂസലിൽ ചെന്നപ്പോൾ താൻ ഒരു കശീശായാണെന്നു പറഞ്ഞു എന്നും കുർബ്ബാന ചൊല്ലണമെന്നാവശ്യപ്പെട്ടപ്പോൾ അതിൽനിന്നു ഒഴിവാൻവേണ്ടി തന്റെ തലയിൽ വെച്ചതു ഒരു ചത്ത മെത്രാന്റെ കല്ലാണന്നു ഒഴികഴിവുപറഞ്ഞു എന്നും കടശ്ശി കുർബ്ബാന ചൊല്ലി എന്നും ഈ നാട്ടിലെ മെത്രാൻ മരിച്ചുപോയതുകൊണ്ടു പിൻവാഴിയായി നിയമിക്കപ്പെടുവാൻ ഇവിടെനിന്നും അയക്കപ്പെട്ടതാണെന്നും ബാഡ്ജർ എഴുതിയിട്ടുണ്ടെന്നുള്ളതു താരക പകർത്തിയിരിക്കുന്ന വാചകത്തിൽതന്നെ കാണാമെല്ലൊ. ഇനി ആലോചിപ്പാൻ

ള്ളു ബാഡ്ജർ പ്രസ്താവിച്ച ഈ സംഗതി പരദേശികന്മാർ വൃത്താന്തം എഴുതുമ്പോൾ വരുത്തിക്കൂട്ടുന്നതെന്നു താരക പറയുന്ന തെററാണൊ യഥാർത്ഥസംഭവമാണൊ എന്നത്രെ അറിയേണ്ടതു. താരകയുടെ ഈ വാദംതന്നെ പണ്ടൊരിക്കൽ ഒരു നവീകരണ നേതാവു പുറപ്പെടുവിക്കയുണ്ടായി. നവീകരണ സ്ഥാപകന്മാരിൽ ഒരുവനെന്നു പറയപ്പെടാവുന്ന മരിച്ചുപോയ അയിത്രൂർ ചെറുകരെ പീലിപ്പോസ് "മല്പാൻ" ചർച്ച്ക്രൊനിക്കൾസ് എന്ന ഇംഗ്ലീഷ് മാസികയിൽ എഴുതിയ ഒരു ലേഖനത്തിൽ ബാഡ്ജറിന്റെ ഈ പ്രസ്താവനയെ ആക്ഷേപിക്കുന്നും അതു പരദേശികന്മാരുടെ ഒരുപിശകാണെന്നു വാദിക്കയും ചെയ്തു. അന്നു ബഡ്ജർ ജീവിച്ചിരുന്നതിനാൽ നമ്മുടെ "മല്പാന്റെ" ലേഖനത്തിനു മറുപടി പറഞ്ഞതു അദ്ദേഹംതന്നെയായിരുന്നു. അതിൽ ഒരുഭാഗം താഴെ ചേർക്കുന്നു.

"മാർ അത്താനാസ്യോസിനു ആദ്യം കത്തനാർസ്ഥാനം കൊടുത്തതു ഒരു ചത്തമെത്രാന്റെ കൈ വെച്ചാണെന്നു മൂസലിൽവെച്ചുണ്ടായ പ്രസ്താവനയെ എതിർവാദംചെയ്യുന്നതിനു മലയാളത്തു എല്ലാസ്ഥലങ്ങളിലും ധാരാളം സുറിയാനി പട്ടക്കാർ ഉണ്ടല്ലൊ എന്നുള്ളയുക്തി കശീശാ പീലിപ്പോസ് ("അയിത്രൂർ മല്പാൻ") കൊണ്ടുവന്നിരിക്കുന്നു. മലയാള സുറിയാനിക്കാരുടെ ഇടയിൽ കുറെ കശീശന്മാർ കൂടിയാൽ ഒരു കശീശായെ പട്ടംകെട്ടാമെന്നാണു ഇതിന്റെ അർത്ഥമെങ്കിൽ എനിക്കു അതിനെക്കുറിച്ചു അറിവില്ലെന്നു മാത്രമെ പറയാനുള്ളൂ..... അന്നു മൂസലിൽ പറഞ്ഞ സംഗതി എനിക്കു നല്ല ഓർമ്മയുണ്ടു. അതു ഇപ്രകാരമാണു, മലയാളത്തെ മരിച്ചുപോയ മെത്രാനു പകരം വാഴിക്കപ്പെടുവാൻവേണ്ടി കറുത്ത കശീശാ മത്തായി മലയാളത്തുനിന്നു വന്നപ്പോൾ അവൻ വിവേകബുദ്ധിയും ലത്തീൻകാരോടു തർക്കിക്കുന്നതിനു അസാമാന്യസാമർത്ഥ്യവും ഉള്ളവനെന്നു കാണുകയാൽ മൂസലിലെ യാക്കോബായക്കാർ അവന്റെ വാചാലതയിൽ ഇളകി വശായി. ഇവൻ അവരുടെ പള്ളിയിൽ കുർബ്ബാന ചൊല്ലണമെന്നപേക്ഷിച്ചു. തന്റെ പട്ടം ഒരു ചത്തമെത്രാന്റെ കൈ തന്റെ തലയിൽ വെച്ചുകിട്ടിയതാകകൊണ്ടു തന്റെ സ്ഥാനത്തിന്റെ സാധുത്വത്തെക്കുറിച്ചു സംശയമുണ്ടെന്നു പറഞ്ഞുംകൊണ്ടു കുറെനാളേക്കു ചൊല്ലാൻ അവൻ മടിച്ചു. എങ്കിലും തന്റെ സ്വജാതിക്കാരായ മൂസൽകാരുടെ താല്പര്യത്തിന്റെ ആധിക്യംകൊണ്ടു അവൻ മൂസലിൽ ചൊല്ലി......മൂസലിലെ ക്രിസ്ത്യാനികൾ അവരുടെ അതിഥിയെക്കുറിച്ചു സംസാരിച്ചതിൽ അവന്റെ നടപടിയെക്കുറിച്ചു യാതൊരു ഹീനാഭിപ്രായവും പ്രസ്താവിച്ചിട്ടില്ലെന്നുകൂടെ ഇവിടെ ഓർക്കേണ്ടതാണ. (ഫെബ്രു-ലെ ചർച്ച്ക്രൊനിക്കൾസ്. പു. ൧൬൦. ൧൮൫൦.)

മത്യൂസ അത്താനാസ്യോസിന്റെ മേൽ ഞങ്ങൾ ആരോപിച്ച ചതിക്കുററങ്ങളെല്ലാം ഇതിൽ സ്പഷ്ടമായിട്ടു പ്രസ്താവിച്ചിരിക്കുന്നു. ബാഡ്ജറിനു ശരിയായ അറിവു കിട്ടിയതാണെന്നും അതിനെപ്പററി അദ്ദേഹത്തിനു നല്ലനിശ്ചയമുണ്ടെന്നുംകൂടെ പറഞ്ഞു ഉറപ്പുവരുത്തിയിരിക്കുന്നു. അതിനെ തർക്കിച്ച നവീകരണ മല്പാന്റെ പ്രസ്താവനയെ ആക്ഷേപിക്കയും ചെയ്യുന്നു. ഇതു മാത്രവുമല്ല, ഈ സംഭവങ്ങൾ നടക്കയും ബഡ്ജർ അറികയും ചെയ്യുകാലത്തു മൂസൽ ക്രിസ്ത്യാനികൾക്കു മത്യൂസിന്റെമേൽ യാതൊരു ദുരഭിപ്രായവും ഉണ്ടായിരുന്നില്ലെന്നും നേരെ മറിച്ചു അദ്ദേഹത്തിന്റെ വാചാലതയിലും മററും അവർ ഭ്രമിച്ചു വശായി എന്നുംകൂടെ കാണുന്നതിനാൽ അദ്ദേഹത്തെക്കുറിച്ചു മനഃപൂർവ്വമായ ഒരു വ്യാജപ്രസ്താവന ഉണ്ടാക്കിയതല്ലെന്നുംകൂടെ സ്പഷ്ടമാകുന്നു. അതിനാൽ ഇതു ചതിയും ഒന്നാംതരം തെളിവാണ. അതിനെ നിഷേധിക്കാൻ കഴിഞ്ഞുപോയ അയിത്രൂർ മല്പാൻ ചെയ്ത ശ്രമത്തെ ദൃക്സാക്ഷിയായ ബാഡ്ജർ തൃണപ്രായമാക്കിക്കളഞ്ഞു. അദ്ദേഹം ഇപ്പോഴും ജീവിച്ചിരിക്കയും താരകയുടെ പ്രസ്താവന കാണുകയും ചെയ്വാൻ ഇടവന്നിരുന്നെങ്കിൽ താരകയ്ക്കു കിട്ടുന്ന സമ്മാനവും ഇതുതന്നെയാണെന്നു പറവാൻ സംശയമില്ലല്ലൊ. അതിനാൽ ചതിക്കു താരക പറയുന്ന സമാധാനം മുടന്തിയ ഒഴികഴിവാണെന്നു പറയണമെന്നില്ല. വ്യാജം പറക, കള്ളകുർബ്ബാന ചൊല്ലുക, ചതി, എന്നുവേണ്ട ആകൽക്കറുസായുടെ ഒരു ഉററ സ്നേഹിതനാൽ ചെയ്യപ്പെടാവുന്ന സകല പാപങ്ങളും പ്രയോഗിച്ചുകൊണ്ടാണ മത്യൂസ അത്താനാസ്യോസ്സ

സ്ഥാനം പ്രാപിച്ചതെന്നുള്ളതിനു ഇതില്പരം തെളിവു ആവശ്യമുണ്ടെന്നു സ്ഥിരബുദ്ധിയുള്ള ആരും ആവശ്യപ്പെടുകയില്ല.

താൻ ഒരു ശെമ്മാശായിരിക്കുമ്പോൾ കത്തനാർ ആണെന്നു വ്യാജം പറയേണ്ട ആവശ്യം എന്താണെന്നും കത്തനാർ എന്നു പറയാതെ കാറൂയാ മത്ത്യൂസ എന്നു പറഞ്ഞിരുന്നെങ്കിൽ സ്ഥാനം കിട്ടുകയില്ലായിരുന്നൊ എന്നുംമറ്റും താരക ചില കഠിന ചോദ്യങ്ങൾ ഞങ്ങളോടു ചോദിച്ചിരിക്കുന്നു. ഈ ചോദ്യങ്ങൾക്കു ഒരിക്കലും മറുപടി പറവാൻ ഞങ്ങളാൽ സാദ്ധ്യമാകയില്ലന്നു താരക തിരുമാനിച്ചിട്ടുമുണ്ടു. കത്തനാർ എന്നു് കള്ളം പറഞ്ഞു എന്നുള്ള വാദം മുഴുവൻ ഈ ചോദ്യങ്ങൾമേൽ ആശ്രയിച്ചിരിക്കുന്നു എന്നുംഅതു സ്ഥാപിക്കുന്നതായാൽ ഞങ്ങളുടെ വാദം ഫലിക്കുമെന്നുംകൂടെ താരക ഏറെക്കുറെ സമ്മതിച്ചിരിക്കുന്നതിനാൽ ചോദ്യത്തിനു സമാധാനം പറയുന്നതിനു ഒന്നു ശ്രമിച്ചുനോക്കാൻ ഞങ്ങളുടെ മനസ്സു ഞങ്ങളെ പ്രോത്സാഹിപ്പിക്കുന്നുണ്ടു. എം. എൽ. പരീക്ഷയ്ക്കൊ മറ്റൊ മാത്രം അല്ലാതെ താണ തരത്തിലൊന്നിനും പ്രയോഗിക്കാൻ പാടില്ലാത്ത കഠിന ചോദ്യമാണെന്നും ഞങ്ങളാൽ ഉത്തരം പറവാൻ സാദ്ധ്യമല്ലന്നും താരക അഭിപ്രായപ്പെട്ടിട്ടുള്ള സ്ഥിതിയ്ക്കു ഉത്തരം പറവാൻ പുറപ്പെടുന്നതു ഞങ്ങളുടെ അവിവേകമായിരിക്കാമെങ്കിലും വായനക്കാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

കത്തനാർ ആണെന്നു വ്യാജം പറവാൻ മത്ത്യൂസ അത്താനാസ്യോസിനു വല്ല ആവശ്യവുമുണ്ടായിരുന്നൊ? ശെമ്മാശാണെന്നു പറഞ്ഞാൽ സ്ഥാനം കിട്ടുമായിരുന്നൊ? ഇതിനു ഞങ്ങളുടെ മറുപടി ഇങ്ങനെ കളവു പറവാൻ ആവശ്യമുണ്ടായിരുന്നു, ഈ കളവു പറഞ്ഞിരുന്നില്ലെങ്കിൽ ചുവപ്പുളോഹ ധരിച്ചുപോരാൻ ഇടയാകാതെ വന്നേനെ എന്നാണു. എന്തുകൊണ്ടെന്നുവെച്ചാൽ പാലക്കുന്നത്തു അബ്രഹാം കത്തനാരും അയാളുടെ അനന്തിരവൻ മത്ത്യൂസശെമ്മാശും ഇംഗ്ലീഷ് മതത്തിൽ ചേർന്നിരിക്കുന്നതിനാൽ അവരെ മുടക്കി പുറത്താക്കിയിരിക്കുന്നു എന്നു ചേപ്പാട്ടു മെത്രാൻ പാത്രിയക്കീസിന്റെപേൎക്കു ഒരു റിപ്പോട്ടയച്ചിട്ടുണ്ടായിരുന്നു. (റെസിഡെണ്ടിനു ചേപ്പാട്ടു മെത്രാൻ അയച്ച എഴുത്തു സിമ്മനാരികേസിൽ എസ്. എസ്. പ്രമാണം നോക്കുക.) ഈ വിവരം മത്ത്യൂസ അത്താനാസ്യോസിനു അറിവുണ്ടായിരുന്നതിനാൽ മത്ത്യൂസശെമ്മാശു എന്നു പേർ ധരിച്ചുംകൊണ്ടു പാത്രിയക്കീസിന്റെ മുമ്പിൽ ഹാജരാകാൻ തക്ക മടയൻ അല്ലായിരുന്നു അദ്ദേഹം. മത്ത്യൂസ ശെമ്മാശു ഇംഗ്ലീഷിൽ ചേൎന്നു എന്നും അയാളെ മുടക്കിയിരിക്കുന്നു എന്നുമുള്ള റിപ്പോൎട്ടു പാത്രിയക്കീസിന്റെ മേശയിൽ ഇരിക്കുമ്പോൾ മത്ത്യൂസ ശെമ്മാശു എന്നു പേർ ധരിച്ചുംകൊണ്ടു ചെന്നാൽ അന്വെഷണം നടത്തുകയും അയാളുടെ കൃത്രിമം വെളിപ്പെടുകയും ചെയ്യാതിരിക്കുമൊ?. തന്റെ കൃത്രിമം വെളിപ്പെടാതിരിപ്പാൻവേണ്ടി മത്ത്യൂസ കശീശാ എന്നുള്ള വ്യാജപ്പേർ എടുത്തതാണു. കത്തനാർ എന്നു പറയാതെ കാറൂയാ എന്നു പറഞ്ഞിരുന്നെങ്കിൽ സ്ഥാനം കിട്ടാതിരുന്നേനെ എന്നു ഇതുകൊണ്ടു സ്പഷ്ടമാകുന്നു. തന്റെ കൃത്രിമം ചെമ്പു തെളിയാതിരിപ്പാൻവേണ്ടി മത്ത്യൂസ ഇതിൽ പ്രയോഗിച്ചതു കേവലം ചതിമാത്രമല്ല ആൾമാറാട്ടം കൂടെയായിരുന്നു. ശെമ്മാശു എന്നുള്ളതിനെ മാറ്റി കത്തനാർ എന്നാക്കി ആൾമാറാട്ടം പ്രയോഗിക്കാതിരുന്നെങ്കിൽ സ്ഥാനം കിട്ടാതിരുന്നേനെ എന്നുള്ളതു തീൎച്ചയാണ്. അതിനാൽ ഈ കള്ളം പ്രയോഗിച്ചതു ആവശ്യംകൂടാതെയല്ല അദ്ദേഹത്തെ നിതീകരിക്കാൻ താരക കൊണ്ടുവരുന്ന ഓരൊ ന്യായങ്ങളെയും അന്വയിക്കുമ്പോൾ അദ്ദേഹത്തിന്റെമേൽ ഞങ്ങൾ ആരോപിച്ച ചതി ദൃഢീകരിക്കുന്നതെയുള്ളു. ഞങ്ങളാൽ ഉത്തരം പറവാൻ സാദ്ധ്യമാകയില്ലന്നു താരക വിധിച്ചുംകൊണ്ടു ചോദിച്ച ചോദ്യത്തിനുള്ള ഈ മറുപടി തൃപ്തികരമായൊ എന്നു വായനക്കാർ വിധിക്കട്ടെ. ഈ ഭാഗം സ്ഥാപിക്കുന്നതായാൽ ഞങ്ങളുടെ വാദം സാധിക്കുമെന്നു താരക സമ്മതിച്ചിരിക്കുന്ന സ്ഥിതിയ്ക്കു ബൊദ്ധരശിലും ഇഷ്ടരശിലും അടിയറവായതു താരകയല്ലയൊ എന്നുംകൂടെ വായനക്കാർ കണ്ടുകൊള്ളട്ടെ.

താരകയുടെ വേറൊരു യുക്തി മത്ത്യൂസ അത്താനാസ്യോസ യാതൊരെഴുത്തും കൊണ്ടു ചെന്നതായി സ്ഥാത്തിക്കോനിൽ പറഞ്ഞിട്ടില്ല. അതിനാൽ "എഴുത്തു കൊണ്ടുചെന്നു എന്നു പറയുന്നതു കളവാണെന്നുള്ളതിനു സംശയമില്ല" എന്നാകുന്നു.

കോവൂർ തോമ്മാകത്തനാർ താരകയിൽ എഴുതിയിരിക്കുന്ന നവീകരണചരിത്രത്തിന്റെ ഒരു ഭാഗത്തു മത്ത്യൂസ ശെമ്മാശൻ ചില പള്ളിക്കാരുടെ എഴുത്തു വാങ്ങിച്ചുകൊണ്ടുപോയി എന്നു പറഞ്ഞു കാണുന്നു. കഴിഞ്ഞുപോയ അയിത്തൂർ പീലിപ്പോസ "മല്പാൻ" ചർച്ച്ക്രോനിക്കൾസിൽ ചില ലേഖനങ്ങൾ എഴുതിയെന്നു മേൽ പറഞ്ഞിട്ടുണ്ടല്ലൊ. അതിൽ മാർ അത്താനാസ്യോസിനെ വാഴിച്ചു കിട്ടാൻ പള്ളിക്കാർ എഴുത്തു കൊടുത്തിരുന്നു എന്നു ആ മല്പാൻ പറയുന്നു: (ടി. ക്രോനിക്കൾസ പു. ൭൭൭.) എന്താണ വികാരിജെനറാൾ കള്ളൻ എന്നു പറയുന്നതിനു ചെങ്ങാതിക്കു വല്ല സംശയവുമുണ്ടോ? അയിത്തൂർ മല്പാൻ പറഞ്ഞതും പച്ചവെടിയാണെന്നു സമ്മതിക്കുന്നതിനു വല്ല മടിയുമുണ്ടോ. അതെ നവീകരണം വഞ്ചന, ചതി, ആൾമാറാട്ടം, വ്യഭിചാരം, പൊളി. എന്നിങ്ങനെയുള്ള പൈശാചികങ്ങളായ അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്നതുകൊണ്ടു പണിക്കാർ കള്ളമാണ പറഞ്ഞതെന്നു നേരെയല്ലെങ്കിൽ അസ്പഷ്ടമായിട്ടെങ്കിലും നവീകരണ നാവായ താരകയെക്കൊണ്ടു ദൈവം സമ്മതിപ്പിക്കും. അതു കിടക്കട്ടെ, മത്ത്യൂസ അത്താനാസ്യോസ എഴുത്തുകൊണ്ടു ചെന്നു എന്നു പറഞ്ഞ പത്രികയുടെ പ്രസ്താവനയ്ക്കു നവീകരണവികാരി ജനറാളും ഒരു മല്പാനും സാക്ഷികളാണു. പോരായെങ്കിൽ ഒരു ഹെനറിബെകറിനെക്കൂടെ തെളിവുതരാം. എഴുത്തുകൊണ്ടുപോയി എന്നുള്ളതു ഇപ്പോൾ താരക നിഷേധിക്കുന്നെങ്കിലും നവീകരണനായകന്മാർ എല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കുന്നു. ആ എഴുത്തുംകൊണ്ടുപോയ ആൾ വെറും കാര്യയാമാത്രമായിരിക്കെ കശീശായാണെന്നു ഭാവിക്കയും കൃത്രിമമായ കുർബ്ബാന ചൊല്ലുകയും ചെയ്തതിനു ധാരാളം തെളിവുമുണ്ടു. ആ എഴുത്തും ഭാവനയും അന്യോന്യവിരോധമായിരിക്കയില്ലെന്നു നിശ്ചയമാണ. "നമ്മുടെ പ്രിയപുത്രൻ കശീശാ മത്തായി നിങ്ങളിൽനിന്നു വന്നു" എന്നു സ്ഥാത്തിക്കോനിൽ പറയുന്ന വാചകവും കശീശാ എന്നു നടിച്ചിരുന്നു എന്നുള്ളതിനു തെളിവാണ. അങ്ങനെ ഒരു ആൾമാറാട്ടവും അതിനെ തെളിവാക്കാൻ ഒരു കള്ളയെഴുത്തും ഇല്ലായിരുന്നെങ്കിൽ ഇംഗ്ലിഷിൽ ചേന്ന മത്ത്യൂസ ശെമ്മാശനെ കണ്ടുപിടിച്ചു ചെന്നുതെളിയിച്ചു വിടത്തക്കതാണ തന്റെ സ്ഥിതിയെന്നു അദ്ദേഹത്തിനു നല്ലപോലെ അറിയുമായിരുന്നു. ഇത്രത്തോളം സ്പഷ്ടമായിരിക്കുന്നസ്ഥിതിക്കു കള്ളയെഴുത്തുകൊണ്ടുചെന്നു ചതിച്ചു എന്നുള്ള ഞങ്ങളുടെ വാദത്തെ തടുക്കാൻ താരക ചെയ്യുന്ന ശ്രമം നിഷ്ഫലമാകാതെ എങ്ങനെയിരിക്കാം. അതിനാൽ ചതി, വ്യാജം, കള്ളക്കൂദാശ, ആൾമാറാട്ടം എന്നിങ്ങനെ ആകൽക്കർസാ എന്ന കരള രീതിയുടെ ചെങ്ങാതിക്കുമാത്രം അനുകൂലങ്ങളായ പ്രയോഗങ്ങൾകൊണ്ടു സ്ഥാനം പ്രാപിക്കയും ആ സ്ഥാനത്തിന്മേൽ നവീകരണത്തിലെ മേല്പട്ടസ്ഥാനം പണിയപ്പെടുകയും ചെയ്തിരിക്കുന്നു എന്നുള്ളതിനെ കയ്യൂക്കുകൊണ്ടു എതുവാദം ചെയ്തു ഒരുവേള നവീകരണക്കാരുടെ കണ്ണിൽ പൊടിയിട്ടുവിളക്കാൻ താരകയാൽ സാധിച്ചേക്കാമെങ്കിലും ഇതുകൊണ്ടു നവീകരണ മേല്പട്ടം മറ്റു സഭകളാൽ അംഗീകാര്യമായിരിക്കയില്ല. (തുടരും.)

---

കല്ലിശ്ശേരി.
൨൨. ൭. ൮൭.

ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

സേർ, വേനൽ അധികമായി വരുന്നതോടുകൂടെ രക്ഷാപ്രസംഗികളും ഇറങ്ങിത്തുടങ്ങിയിരിക്കുന്നു. ഇവിടെ അടുത്തു ഓതറ എന്ന സ്ഥലത്തു ഈ മാസത്തിന്റെ ആരംഭത്തോടുകൂടി നമ്മുടെ വ്യന-ലെ പുഞ്ചമണ്ണിമാമ്മൻ രണ്ടു നാലു ദിവസത്തെ യോഗം നടത്തുകയുണ്ടായി. "എസ്. കേ. നായർ വന്നിട്ടു വളരെ നല്ല പ്രസംഗമെന്നാണ് കേൾക്കുന്നത്. എന്റെ ചേട്ടത്തി, എന്റെ നാത്തൂനേ നിങ്ങളും പോരുന്നുണ്ടോ" എന്നിപ്രകാരം സ്തുതിക്കുട്ടി തലയിൽ കവണിയും ധരിച്ചു സ്ത്രീകൾ കഥയറിയാതെ ചാടിപുറപ്പെടുവാൻ മടിക്കാത്ത ഈ കാലത്തു് ഏകദേശം രണ്ടു മൂവായിരം ആ

ളുകൾ ഒതുങ്ങത്തക്ക ഒരുപന്തൽ നിറച്ചു കേൾവിക്കാർ കൂടിയിരുന്നു എന്നുള്ളതിൽ ഒട്ടും അതിശയിപ്പാനില്ല.

എന്നാൽ ഈ പ്രാവശ്യം കഴിഞ്ഞ കൊല്ലത്തിലെ പോലെയുള്ള തുള്ളലും ചാട്ടവുമുണ്ടാകാഴികയിൽ തനിക്കു വളരെ ഇശ്ചാഭംഗവും മററുമുള്ളതായി അറിയുന്നു. ഒന്നു തുള്ളികണ്ടാൽ മാത്രം മതി. എന്നാൽ തനിക്കു സൌസ്ഥവുമായി എന്നു വിചാരിച്ചു ഉള്ള ശക്തിയെല്ലാം ഉപയോഗിച്ചു സംസാരിക്കുന്നു. പഠിച്ച പാട്ടെല്ലാം പാടുന്നു. എന്നിട്ടും സ്ത്രീകൾ അല്ലാതെ നിർദയന്മാരായ പുരുഷന്മാർ ഇതിൽ അധികം വഴിപ്പെടുന്നതായി കണ്ടില്ല. കഷ്ടം! വൃ൩-ലെ തുള്ളലിന്റെ ആധിക്യത്താൽ ആത്മാവു ക്ഷീണിച്ചുപോയതുകൊണ്ടായിരിക്കാം.

ഈ തുള്ളലിനെ സംബന്ധിച്ചു ഒന്നു രണ്ടു സംഗതി ഞാൻ സൂക്ഷിച്ചതു ഇവിടെ പ്രസ്താവയോഗ്യമാണ്. ഒന്നാമതു, യോഗത്തിൽവച്ചു തുള്ളൽ ആരംഭിക്കുന്നതിനായി ഒരാൾ വേഷം കെട്ടിയെങ്കിൽ മാത്രമേ, ഞാൻ അപ്രകാരം ചെയ്യാതെയിരുന്നാൽ ഇനിക്കു പരിശുദ്ധാത്മവരം പ്രാപിച്ചിട്ടില്ലെന്നു സഹോദരി വിധിക്കുമല്ലോ എന്നു ഭയന്ന് ശേഷം ആളുകൾ ഓരോരുത്തരായി തന്റെ മുൻഗാമിയെ അനുകരിക്കയുള്ളു എന്നും, രണ്ടാമതു ഉപദേശി എപ്പോൾ കല്പന കൊടുക്കുന്നുവോ അപ്പോൾതന്നെ ആരംഭിക്കുന്നതിനും നിൎത്തുന്നതിനും ഇവർ സദാ സന്നദ്ധരാണ് എന്നുള്ളതാകുന്നു. ഇപ്രകാരം പരപ്രേരണയാൽ ചെയ്യപ്പെടുന്ന ഈ കൃത്യത്തിൽ പരിശുദ്ധാത്മാവിനു പങ്കം ഓഹരിയുമുണ്ടോ എന്നുള്ളതു വായനക്കാർതന്നെ ഊഹിച്ചുകൊള്ളട്ടെ.

ഓതറ നടന്നതായ യോഗത്തിന്റെ അവസാന ദിവസമായ ഈ മാസം വൃ-൩- ഞായറാഴ്ച, സമീപസ്ഥന്മാരായ ഞങ്ങളിൽ ഏതാനും ആളുകളും ഒരുപദേശിയും കൂടി സ്ഥലത്തെത്തി. വൈകിട്ടത്തെ യോഗത്തിനു ഏകദേശം രണ്ടു മണിക്കൂറോളം താമസമുണ്ടായിരുന്നതിനാൽ സമീപെയുള്ള ഒരു യാക്കോബായഭവനത്തിന്റെ മുററത്തു ഞങ്ങൾ കൂടുകയും പതിവുപോലെ വേദപുസ്തകവായന, നമസ്കാരം മുതലായതു കഴിഞ്ഞതിന്റെ ശേഷം കൂടെയുണ്ടായിരുന്ന ചിറേമാലിൽ അപ്പു ഉപദേശി അവർകൾ എഫേസ്യലേഖനം ൪-ാം അദ്ധ്യായം ൧൪-ാം വാക്യത്തിൽ പറയപ്പെട്ടിരിക്കുന്നപ്രകാരം "നാം ഇനിയും മനുഷ്യരുടെ ചതിമായംകൊണ്ടും കൌശലംകൊണ്ടും തെററിക്കുന്ന തന്ത്രങ്ങൾക്കായിട്ടു ഉപദേശത്തിന്റെ ഓരോ കാററിനാൽ അലഞ്ഞോടി ഉഴലുന്ന ശിശുക്കൾ ആയിരിക്കരുതു്" എന്നുള്ള വാക്യത്തെ തുടൎന്നു പല വാക്യങ്ങൾ അതിനോടനുരൂപമായി പറകയും കുരിശുവര, വി: കുൎബ്ബാന, മദ്ധ്യസ്ഥപ്രാൎത്ഥന, പട്ടത്വംമുതലായവ രക്ഷക്കൊഴിച്ചുകൂടാത്തതെന്നും അതിനാൽ മേൽ പറയപ്പെട്ട സംഗതികൾ എല്ലാം ആവശ്യമില്ലെന്നും, അവകൾക്കുശക്തിയില്ലെന്നും വിശ്വാസം മാത്രം മതി എന്നും മററുമുള്ള ദുരുപദേശങ്ങളെ വിതെക്കുന്നവർ അന്തിക്രിസ്തുക്കളാണെന്നും മററും വളരെ യുക്തിയുക്തമായും അനേക വേദസാക്ഷികളോടുകൂടിയും ഒന്നരമണിക്കൂറുനേരം പ്രസംഗിച്ചു. അനന്തരം പ്രസംഗത്തിന്റെ ആരംഭത്തിൽതന്നെ സന്നിഹിതനായിരുന്ന മാമ്മൻ അവർകൾ യോഗത്തിന്റെ അനുമതിയോടുകൂടി അല്പം പറയുന്നതിനായി ആരംഭിച്ചു. "സഹോദരൻ പറഞ്ഞ ഭാഗങ്ങൾ എല്ലാം ഞാൻ സമ്മതിക്കുന്നവയാണ്, കുരിശു

വരയെസംബന്ധിച്ച ഇനിക്കു യാതൊരുതൎക്കവുമില്ല. മിക്കസമയങ്ങളിലും ഞാൻ കുരിശു വരെക്കയും ചെയ്യും. വി: കുൎബ്ബാന ജീവൻെറ ബലിയായി കഴിക്കപ്പെടേണ്ടിയതാണ്, കന്യക മറിയാമ്മിനെ ഇനിക്കു വളരെ സ്നേഹമാണ്. യാക്കോബായസഭയെക്കുറിച്ചു ഒരു യോഗത്തിലും ഞാൻ ഇടിച്ചുപറഞ്ഞിട്ടില്ല. എന്നിപ്രകാരം പരസ്യമായി സൎവ്വശക്തനായ ദൈവത്തെ സാക്ഷി നിൎത്തി സത്യംചെയ്തു പറകയും ചെയ്തു. അവസാനത്തിൽ ഞങ്ങളോടുകൂടി പ്രാൎത്ഥനയിൽ സംബന്ധിക്കയും കുരിശുവരെക്കയും വിശ്വാസപ്രമാണത്തിന്നു ആമ്മീൻ പറകയും ചെയ്തുകണ്ടപ്പോൾ ഞങ്ങളുടെ ഹൃദയം വളരെ സന്തോഷിച്ചു കൎത്താവിനു മഹത്വത്തെ കൊടുത്തു. രാത്രി പന്തലിൽവച്ചു നടത്തിയതായ അവരുടെ യോഗത്തിലും മേൽപ്രകാരമുള്ള പൂൎവ്വീക ആചാരങ്ങളെ വെളിപ്പെടുത്തുകയും ചെയ്തു.

ആകയാൽ വ-൨൧൯-ലെ പോലെയുള്ള ഇളക്കങ്ങൾ ഒന്നും നിലനില്ക്കുന്നതല്ലെന്നും മരണത്തോളം വിശ്വസ്ഥനായിരുന്നെങ്കിൽ മാത്രമേ അവസാനത്തിൽ ജീവൻെറ കിരീടം പ്രാപിക്കയുള്ളു എന്നും നാം വിശ്വസിച്ചു സാക്ഷാൽ അപ്പൊസ്തോലിക സഭയുടെ അടിസ്ഥാനത്തിൽനിന്നു വിശ്വാസികൾ തെററിപ്പോകാതെ സത്യ അനുതാപത്തിലേക്കു അടുത്തുചെല്ലേണമെന്നുള്ള താഴ്മയായ അപേക്ഷയോടുകൂടി തൽക്കാലം വിരമിക്കുന്നു.

റററി. കെ. സ്കറിയ.

---

## സൂചനകൾ.

ഗ്രീക്കുസഭയും അംഗ്ലിയാസഭയും തമ്മിൽ ഉപദേശസംബന്ധമായുള്ള വ്യത്യാസങ്ങൾ ഒരു സഭകളുടേയും പ്രതിനിധികൾ അന്യോന്യം സ്നേഹപുരസ്സരം ആലോചിച്ചു വ്യാഖ്യാനിച്ചപ്പോൾ പറയത്തക്ക ഭേദമില്ലെന്നു സമ്മതിച്ചിരിക്കുന്നു എന്നു സന്ദൎഭവശാൽ ഞങ്ങൾ ഒരിക്കൽ പറഞ്ഞതു ചാരകൎക്കു ഒട്ടും രസിച്ചിട്ടില്ല. ആ പ്രതിപുരുഷന്മാരുടെ പേർ എന്തു. അവരെ ആർ നിയമിച്ചു. ആധാരമെന്തു എന്നിങ്ങനെ ചോദിക്കുന്നു. കെസ്വിക്ക്കാരുടേയും സാൽവെഷ്യൻകാരുടേയും പുസ്തകങ്ങളും പത്രങ്ങളും മാത്രം വായിച്ചുകൊണ്ടിരിക്കുന്നവർ ഇതൊന്നും കാണുകയില്ല. അതിനാൽ നമ്മുടെ ചെങ്ങാതി മുഷിയുന്നതിൽ അതിശയിപ്പാനില്ല. എങ്കിലും ഞങ്ങൾ പറഞ്ഞതു ആധാരമില്ലാതെയല്ല. കാൻറർബറി ആൎച്ചുബിഷോപ്പിൻെറകീഴ "അപ്പർ ഹൌസ് ഓഫ് കൊൻവൊക്കേഷ്യൻ" എന്നും "ലോവർ ഹൌസ്സ് ഓഫ് കൊൻവൊക്കേഷ്യൻ" എന്നും രണ്ടു യോഗം ഉള്ളതു നമ്മുടെ കൂട്ടിപത്രാധിപർ കേട്ടിട്ടില്ലായിരിക്കും. ഇതു അംഗ്ലിയാസഭയുടെ ഒരു പാർലിയാമേൻറാണെന്നു പറയാം. "അംഗ്ലിയാസഭെക്കുവേണ്ടി സംസാരിപ്പാൻ അധികാരപ്പെടുത്തിയ ആളുകളും കിഴക്കെ ഓൎത്തൊഡൊക്ക്സ (യൌനായ) സഭെക്കുവേണ്ടി സംസാരിപ്പാൻ അധികാരപ്പെടുത്തിയ ആളുകളും തമ്മിൽ അന്യോന്യം സംവാദം ചെയ്യണം" എന്നു ൧൮൯൯ ജൂൺ ൧൩൦-ലെ ടി- സംഘത്തിൻെറ റിപ്പോൎട്ടനുസരിച്ചു നിയമിക്കപ്പെട്ടവരുടെ ആലോചനാഫലമാണ് ഞങ്ങൾ പറഞ്ഞതു. (ചൎച്ച്ക്രൊനിക്കൾസ് ൧൯൦- ഡിസംബർ ൧൨൦ ൧൯൧൪-൦ ൨൩൦ ഗ്രീക്ക് കമ്മട്ടിയുടെ റിപ്പോൎട്ടും വായിക്ക)

☞ (ശേഷം കവറിൻെറ മറുവശം നോക്കുക.

## പത്രിക വില വിവരം.

| | ബ്രിട്ടീഷുരൂപാ | ച. |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൪ |
| **പരസ്യക്കൂലി** | | |
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി. | ,, | ൧൬ |

# NOTICE.

പത്രികസംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു മാർ തോമ്മസു അച്ചുക്കൂട്ടം മാനേജർക്കു മേൽ വിലാസംവച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻ‌കൂറായി വരി അടക്കേണ്ടതാകുന്നു.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| അവർകൾ. | | രൂ. | ച. | കാ. |
|---|---|---|---|---|
| തിരുവല്ലാ ചെത്തികാട്ടു കൊച്ചുതൊമ്മൻ | ,, | ൧ | ൧൪ | ० |
| ടി. തോണ്ടുരകടവിൽ കച്ചവടാ ഗീവറുഗീസ | ,, | ൧ | ൧൪ | ० |
| ബ: ആനപ്രാമ്പാൽ പള്ളിയോഗം | | ൧ | ० | ० |
| തലവടി കളത്തിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൩ | വ്വ |
| ആനപ്രാമ്പാൽ ആററുമാലി വരമ്പത്തു ചെറിയാൻ | | ൧ | ० | ० |
| ബ: നിരണാം മട്ടയ്ക്കൽ അബ്രാഹം കത്തനാരു | ,, | ൧ | ൧൪ | ० |
| ബ: ടി. കാരക്കോട്ടു ബർസ്ലീബികത്തനാരു | ,, | ൧ | ० | ० |
| ടി. എലഞ്ഞിക്കൽ ചാക്കൊ | ,, | ൨ | ० | ० |
| മണ്ണത്തൊട്ടുവഴി പന്തിരു പറയിൽ ഈനപ്പൻ | ,, | ൨ | ० | ० |
| മാന്നാർ, കററികാട്ടിൽ കുറിയാക്കോസു കത്തനാർ | ,, | ൧ | ० | ० |
| പരുമല, അരീപ്പുറത്തു കൊച്ചുകുഞ്ഞു | ,, | ൪ | ൧൪ | ० |
| കല്ലുപ്പാറ, അടങ്ങപ്പുറത്തു പണിക്കർ | ,, | ൩ | ० | ० |
| ടി. മണ്ണുകുഴിയിൽ ഇടിക്കുള | ,, | ൧ | ൨൧ | ० |
| വെണ്ണിക്കുളം കുട്ടത്തുംമുറിയിൽ ഈനപ്പൻ | ,, | ൧ | ൧൪ | ० |
| ടി. ചാപ്രത്തു മാത്തുണ്ണി | ,, | ൧ | ൧൪ | ० |
| എലന്തുർ, പുത്തൻവീട്ടിൽ അച്ചൻ | ,, | ൨ | ० | ० |
| കിടങ്ങന്നൂർ, പുത്തൻവീട്ടിൽ ചാക്കൊ മാത്തൻ | ,, | ൨ | ० | ० |
| ചെങ്ങന്നൂർ, നെല്ലിമൂട്ടിൽ യൌസേപ്പ് | ,, | ൧ | ० | ० |
| ടി. വട്ടവയിൽ കിണററുങ്കൽ കോരുത്തു | ,, | ൩ | ० | ० |
| കൊല്ലകടവു, വാഴപ്പള്ളിൽ ചാക്കൊ | ,, | ൨ | ० | ० |
| ബ. പുതിയകാവു, യാക്കോബായ സിറിയൻ ക്രിസ്ത്യൻ വേദവായനസംഘം | | ൧ | ൧൩ | വ്വ |
| ടി. ബ: പള്ളിയോഗം | | ൧ | ൧൩ | വ്വ |
| മാവേലിക്കര, തട്ടാശേരി ഡേവീഡു യോഹന്നാൻ | ,, | ൩ | ० | ० |
| ടി. ഒറോത്തു ഗീവറുഗീസ | ,, | ൨ | ० | ० |
| ടി. കോമളത്തു കിഴക്കേതിൽ മത്തായി | ,, | ൧ | ൧൪ | ० |
| പത്തിച്ചിറ ബ: പള്ളിയോഗം | | ൧ | ൧൪ | ० |
| കറാണം, അരുരകണ്ടത്തിൽ കൊച്ചിക്കാ | ,, | ൩ | ० | ० |
| ടി. തകടിയിൽ കൊച്ചുമാത്തൻ മുതലാളി | ,, | ൨ | ० | ० |